L. No. 85/ 15—7—26.

# THE GURUNATHAN

# ഗുരുനാഥൻ

| പുസ്തകം 15 | 1111 മകരം | ലക്കം 6 |
| --- | --- | --- |

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യഽദാനഭരം വഹിച്ചുമരുവും വിദ്യാൎത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തു ഗുരുനാഥോയം സഹായംഭുവി.

## വിഷയവിവരം

# ചിന്താസന്താനം

## നാലാംഭാഗം.

ഗ്രന്ഥകൎത്താ:-- ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാനചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഈ ഗ്രന്ഥകൎത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണു പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദൎശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ. വില കുറച്ചിരിക്കുന്നു.

വില 10 അണ.

## ചിന്താസന്താനം അഞ്ചാംഭാഗം.

ഗ്രന്ഥകൎത്താ:— ആർ ഈശ്വരപിള്ള ബി. എ.

പതിനാലു് ഉപന്യാസങ്ങൾ അടങ്ങിയ മുഴുവൻ ഭാഗത്തിനു് (ആട്ട്പേപ്പറിൽ ഗ്രന്ഥകൎത്താവിൻെറ ഛായയോടുകൂടിയതു്.)

വില 10 അണ.

1935-ലെ സ്കൂൾഫൈനൽ പരീക്ഷയ്ക്കു തിരഞ്ഞെടുക്കപ്പെട്ട 8 ഉപന്യാസങ്ങൾ മാത്രം അടങ്ങിയതു്.

വില 10 ചക്രം.

## ചിന്താസന്താനം (ആറാംഭാഗം.)

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

**ഇതാ തയ്യാറായിരിക്കുന്നു.**

കുറച്ചു പ്രതികൾ മാത്രം.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# മൃത്യുഞ്ജയരംഗവൈദ്യശാല,

## കൊടുങ്ങല്ലൂർ.

---

## ബ്രാഞ്ചുകൾ—ചാലക്കുടി—പറവൂർ.

1. സിദ്ധകൽപം:— അതിസാരം, വയററിൽവേദന, അതിഭക്ഷണംകൊണ്ടുള്ള ഉപദ്രവങ്ങൾ, ശ്വാസംമുട്ടൽ, തൊണ്ടയിൽ കഫംകെട്ട, തലവേദന, പല്ലുവേദന, നീരു്, ഉളുക്കു് എന്നുതുടങ്ങി പലേഉപദ്രവങ്ങൾക്കും കൈകണ്ടതു്.

അരഔൺസ് കുപ്പി 1-ക്കു് വില 0—8—0
കാൽഔൺസ് കുപ്പി 1-ക്കു് വില 0—4—0

2. പുഷ്പവിലാസം:— ഗർഭാശയശുദ്ധിക്കു്.

ഡസൻ 1-ക്കു് വില 0—6—0

3. സുഖദന്തചൂർണ്ണം:— ദന്തരോഗങ്ങൾക്കു്

ഡപ്പി 1-ക്കു് വില 0—6—0

4. ബാലസുധാ:— കൊച്ചുകുട്ടികൾക്കു് ഭൂതബാധ, അരുചി, അഗ്നിമാന്ദ്യം, ചുമ, ഛർദ്ദി, ഏക്കം മുതലായതിന്നുത്തമം.

6 ഔൺസു കുപ്പി 1-ക്കു് വില 0—8—0

5. ശുക്ലസ്തംഭരസായനം:— പലേകാരണങ്ങളാലും ഉണ്ടാവുന്ന ശുക്ലസ്രാവത്തിന്നു കൈകണ്ടതു്. റാത്തൽ 1-ക്കു് വില 1—8—0

6. ബലാഗുളൂച്യാദി:— കുപ്പി 1-ക്കു് വില 1—8—0

7. പിണ്ഡതൈലം:— കുപ്പി 1-ക്കു് വില 1—8—0

ഉപയോഗക്രമം മരുന്നുസഹിതം.

ഇവകൂടാതെ സിന്ദൂരങ്ങൾ, ഭസ്മങ്ങൾ, ആസവങ്ങൾ, അരിഷ്ടങ്ങൾ ഘൃതങ്ങൾ, ഗുളികകൾ, എണ്ണകൾ എന്നുതുടങ്ങിയ എല്ലാ ആയുർവ്വേദ ഔഷധങ്ങളും മിതമായ വിലക്കു വില്ക്കുവാൻ എല്ലാഴ്പ്പോഴും തയ്യാർ.

☞ ഔഷധപ്പട്ടിക ഇനാം. ☜

കെ. വി. കൃഷ്ണവാരിയർ,
പ്രൊപ്രൈറ്റർ.

———o———

## ചിന്താസന്താനം ഒന്നാംഭാഗം

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "*Essays*" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറു് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളൊ, ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല. ചിന്തകനായ ഈ ഗദ്യകാരന്റെ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം. വില അണ 10.

## ചിന്താസന്താനം രണ്ടാംഭാഗം

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

(കൊച്ചിയിലെ IV Form പാഠപുസ്തകം)

ഈ ഗ്രന്ഥകൎത്താവിന്റെ ഇരുപതോളം വിവിധവിഷയങ്ങളെപ്പറ്റിയുള്ള ഒന്നാംതരം ഉപന്യാസങ്ങൾ അടങ്ങിയതു്; വായനക്കാരുടെ ചിന്തയെ ഉത്തേജിപ്പിക്കുന്നതു്. സാഹിത്യം, സമുദായം, സന്മാൎഗ്ഗം ഇവയെപ്പറ്റി നാതിദീൎഘങ്ങളായ ഉപന്യാസങ്ങൾ; ഇവ കേവലം വായിച്ചാൽ മാത്രം പോരാ; വായിക്കയും, ഗ്രഹിക്കയും, ആലോചിക്കയും ചെയ്യേണ്ടവയാണു്. ഈ മാതിരി ഗ്രന്ഥങ്ങളല്ലെ ഓരോ ഗൃഹത്തിലും വായനശാലയിലും സൂക്ഷിക്കേണ്ടതു്. വില അണ 10

---

# പ്രഭാഷണങ്ങൾ

**7-ാംക്ലാസ് പാഠപുസ്തകം** — **നല്ല കമ്മീഷൻ**

ആറുപുസ്തകത്തിൽ കുറയാതെ ആവശ്യപ്പെടുന്നവൎക്കു് ഒരു മാസത്തേക്കുകൂടി
—അഞ്ചൽ ചിലവു സൗജന്യമായി കൊടുക്കും.—

മാനേജർ,

ഈശ്വരവിലാസം ബുക്കുഡിപ്പൊ, പറവൂർ.

---

## അദ്ധ്യാപനസംബന്ധമായ ചില പുസ്തകങ്ങൾ

| | | | |
|---|---|---|---|
| നവീനാദ്ധ്യാപനം | 0 | 12 | 0 |
| അദ്ധ്യാപനാങ്കുരം | 0 | 6 | 0 |

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# "ഗുരുനാഥൻ" അനുബന്ധം




സിംഹാസനാരോഹണം ചെയ്ത ജോർജ്ജ് പഞ്ചമൻ തിരുമനസ്സുകൊണ്ട്

B. B. FRESS, PARUR.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 മകരം | ലക്കം 6 |
| --- | --- | --- |

## സ്വർഗ്ഗാരോഹണം ചെയ്ത ജാർജ്ജ് പഞ്ചമൻ ചക്രവർത്തി തിരുമനസ്സുകൊണ്ട്

സ്വല്പദിവസത്തെ അസ്വാസ്ഥ്യത്തിനുശേഷം ജാർജ്ജ് ചക്രവർത്തി തിരുമനസ്സുകൊണ്ടു് ഈ ജനുവരിമാസം ഇരുപതാംതിയതി രാത്രി ഇഹലോകം വെടിഞ്ഞുവെന്നുള്ള ദുഃഖവർത്തമാനം അത്യന്തം വ്യസനപൂർവ്വം ഗുരുനാഥനും രേഖപ്പെടുത്തിക്കൊള്ളുന്നു. ഈ ദുഃഖവൃത്താന്തം ബ്രിട്ടീഷ്സമ്രാജ്യപതാകയുടെ കീഴിൽ സ്ഥിതിചെയ്യുന്ന സകല ഭൂവിഭാഗങ്ങളേയും ഒരുപോലെ ശോകതമോവൃതമാക്കി തീർത്തിരിക്കുന്നുവെന്നു പറയേണ്ടതില്ലല്ലോ. തിരുമനസ്സിലെ ഇരുപത്തഞ്ചുകൊല്ലത്തിലധികമുള്ള ഭരണകാലം ലോകമഹായുദ്ധത്തെ ഒഴിച്ചാൽ പ്രശാന്തവും ലോകക്ഷേമപരവും തന്നെയായിരുന്നു. തിരുമനസ്സുകൊണ്ടു് ശാന്തനും, പ്രജാവത്സലനും, നയകോവിദനും, നിർമ്മലമാനസനും ആയിരുന്നു.

തിരുമനസ്സുകൊണ്ടു ക്രിസ്ത്വാബ്ദം 1865-ൽ തിരുവവതാരം ചെയ്തു് 1910-ാമാണ്ടു രാജ്യഭാരം കയ്യേൽക്കുകയും 25 വർഷത്തിനുമേൽ പ്രശസ്തമായ രീതിയിൽ ബ്രിട്ടീഷ്സാമ്രാജ്യഭരണം നടത്തുകയും ചെയ്തശേഷം മനസ്സമാധാനത്തോടും ബന്ധുമിത്രാദികളുടെ സാന്നിധ്യത്തിലും പരലോകപ്രാപ്തനായി.

തിരുമനസ്സുകൊണ്ടു് 1911-ൽ ഡൽഹിയിൽ എഴുന്നള്ളി കിരീടധാരണമഹോത്സവം ഘോഷിക്കുകയും, തദ്വാരാ ഭാരതീയരുടെ രാജഭക്തിയെ പൂർവ്വാധികം ദൃഢീകരിക്കുകയും ചെയ്തു. ഇൻഡ്യാസാമ്രാജ്യം സന്ദർശിച്ച ആദ്യ ബ്രിട്ടീഷ്ചക്രവർത്തിയും തിരുമനസ്സുകൊണ്ടാണ്. അടുത്തു വരാൻപോകുന്ന ഇൻഡ്യൻഭരണപരിഷ്കാരവും അതുസംബന്ധിച്ച ലണ്ടനിൽവച്ചു നടന്ന സമ്മേളനത്തിന്റെ തിരുമനസ്സുകൊണ്ടു ചെയ്ത ഉൽഘാടനക്രിയയും ഭാരതീയരോടുള്ള അവിടത്തെ വാത്സല്യത്തിന്റെ ഒരു ചിഹ്നമായിട്ടുതന്നെ ഗണിക്കണം.

യൂറോപ്പിലുള്ള മിക്ക രാജാക്കന്മാർക്കും മററു ഭരണാധികാരികൾക്കും തിരുമനസ്സിലെക്കുറിച്ചു വലിയ ബഹുമാനമാണുണ്ടായിരുന്നതു്. തിരുമനസ്സുകൊണ്ടു വ്യവസ്ഥാപിത രാജ്യഭരണരീതിയെ സശ്രദ്ധം അവലംബിച്ചു ഭരിച്ചുവന്ന ഒരു രാജാവായിരുന്നു. എല്ലാംകൊണ്ടും തിരുമനസ്സിലെ ദേഹവിയോഗം ലോകത്തിനു് അപരിഹാര്യമായ നഷ്ടമാണെന്നുവേണം വിചാരിക്കാൻ. ഈ അവസരത്തിൽ ഭക്ത്യാദരപുരസ്സരം ഞങ്ങളും തിരുമനസ്സിലെ ആത്മാവിന്റെ നിത്യശാന്തിക്കായി ജഗദീശ്വരനോടു പ്രാർത്ഥിച്ചുകൊള്ളുന്നു.

# പ്രാഥമികവിദ്യാലയത്തിലെ കണക്കഭ്യസനം *

(വി. ജഗന്നാഥൻ)

## I

### 1. ബാലപ്രകൃതം

വിദ്യാലയത്തിലും അതിനു വെളിയിലുമുള്ള ജീവിതത്തിൽ ഉപയോഗപ്രദമായിത്തീരത്തക്കവണ്ണം കണക്കു പഠിപ്പിക്കണമെന്നുള്ളതാണു നമ്മുടെ ഉദ്ദേശം. ഇതുവരെയുള്ള നമ്മുടെ കണക്കുബോധനംകൊണ്ടു് ഈ ഉദ്ദേശം സാധിക്കുന്നില്ലെങ്കിൽ നാം അനുവർത്തിക്കുന്ന അദ്ധ്യാപനരീതി വിളംബംവിനാ മാറേറണ്ടിയിരിക്കുന്നു. നമ്മുടെ പ്രബോധനമാർഗ്ഗങ്ങളിൽ ഉണ്ടായിരുന്ന പ്രമുഖവിഘാതങ്ങൾ നാം ബാലപ്രകൃതത്തെയും, നമ്മുടെ ചുററുമുള്ള നവീനജീവിതസാഹചര്യങ്ങളേയും വിസ്മരിച്ചുകളഞ്ഞു എന്നുള്ളതാണു്. കുട്ടികൾക്കു് അവരുടെ ചുററുമുള്ള ധാരാളം സംഗതികൾ കാണുന്നതിനും, കാണുന്നതൊക്കെയുമായി ഇടപെടുന്നതിനും, എപ്പോഴും കളിച്ചും ഉല്ലസിച്ചും കൊണ്ടിരിക്കുന്നതിനും, പ്രകൃത്യാ അമിതമായ അഭിനിവേശം ഉണ്ടു്. കുട്ടികളുടെ ജീവൻെറ കാതൽ കളിയാണു. കളിതന്നെയാണു കുട്ടികളുടെ മാനസികവും, ശാരീരികവും ആയ സകല അഭിവൃദ്ധികൾക്കും നിദാനവും.

### 2. കണക്കിൻെറ അനുദിനഉപയോഗം

നമ്മുടെ ദൈനംദിനജീവിതത്തിൽ ഒട്ടും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു വിഷയമാണു കണക്കു്. കണക്കുബോധനത്തിൽ നാം വളരെയധികം സമയം വ്യർത്ഥമായി ചെലവാക്കുന്നുണ്ടു്. സാധാരണജീവിതത്തിൽ ഉപയോഗമില്ലാത്ത വലിയ സംഖ്യകൾ അനാവശ്യമായി ക്രിയചെയ്തു് എത്രയോ സമയം നാം വൃഥാ ചെലവഴിക്കുന്നുണ്ടു്! ആണ്ടുകളെ മിനിററുകളാക്കാനും, മൈലുകളെ ഇഞ്ചുകളാക്കാനും ഉള്ള പല കണക്കുകളും നാം കുട്ടികളെക്കൊണ്ടു ചെയ്യിച്ചു സമയം ദുരുപയോഗിക്കുന്നുണ്ടു്. നമ്മിൽ എത്രപേർക്കാണു് ഈ മാതിരി കണക്കുകൾകൊണ്ടു ജീവിതത്തിൽ പ്രയോജനം ഉണ്ടായിട്ടുള്ളതു്? നമ്മുടെ ഗൃഹത്തിലൊ വെളിയിലൊ സാധാരണക്കാരായ എത്രപേർക്കാണു പവൻെറയൊ ഷില്ലിങ്ങിൻെറയൊ കണക്കുകൾ കൂട്ടാൻ ഉള്ളതു്? ഇൻഡ്യൻനാണയങ്ങളെ സംബന്ധിച്ചുള്ള ദീർഘമായ കണക്കുകൾ ഒന്നും ഇംഗ്ലണ്ടിലെ കുട്ടികൾക്കു പഠിക്കാനുള്ള കണക്കുപാഠപുസ്തകങ്ങളിൽ കാണുന്നില്ല. അവിടെ ക്ലാസ്സുകളിൽ ചെയ്യിക്കുന്നതും, അവി

* എഡ്യൂക്കേഷനൽ റിവ്യൂയിൽനിന്നു്. പരിഭാഷകൻ, മത്ത്യു എം. കുഴിവേലി.

ടത്തെ പാഠപുസ്തകങ്ങളിൽ കാണുന്നതും, ഇംഗ്ലീഷുജനതയുടെ ജീവിതത്തിൽ അനുദിനം ആവശ്യമായി വരുന്ന രീതിയിലുള്ള കണക്കുകളാണ്. അതുപോലെ കണക്കു പഠിപ്പിക്കുന്ന നമ്മുടെ അദ്ധ്യാപകന്മാരും കണ്ണിൽ കാണുന്ന പാഠപുസ്തകങ്ങളെ കണ്ണുമടച്ച് അനുകരിക്കാതെ കുട്ടികളുടെ ഭാവിജീവിതത്തിൽ ഉപയോഗമുള്ള കണക്കുകൾതന്നെ പഠിപ്പിക്കണം.

## 3. കുട്ടികളുടെ ബുദ്ധിശക്തിക്കതീതമായ പ്രശ്നങ്ങൾ

അധികം ആലോചനയും, വളരെയധികം കുഴഞ്ഞുമറിഞ്ഞ ക്രിയകളും ആവശ്യമായ വിഷമമേറിയ കണക്കുകൾ ചെയ്യുന്നതിനുള്ള ബുദ്ധിശക്തി സാധാരണ ബാലന്മാർക്കില്ല. കണക്കിലെ മൗലികനിയമങ്ങളായ സങ്കലനം, വ്യവകലനം, ഗുണനം, ഹരണം എന്നിവകളിൽ കുട്ടികൾക്കു ധാരാളം അഭ്യാസവും പ്രയോഗവും ആവർത്തനവും നൽകണം. ഇതിനു നാം സാധാരണ ചെയ്യുന്നതു കുട്ടികൾക്കു കുറെ കണക്കുകൾ ഇട്ടുകൊടുക്കുക മാത്രമാണ്. അവ പ്രായോഗികമോ ഉപയോഗമുള്ളതോ എന്നു നാം ലേശവും ചിന്തിക്കുന്നേയില്ല. ഒരു മാതൃകയിൽ ഒരു കണക്കു പഠിപ്പിച്ചതിൻെറ ശേഷം—അഥവാ പറഞ്ഞുകൊടുത്തതിൻെറ ശേഷം—വേറെ ഒന്നു പറഞ്ഞുകൊടുക്കുന്നു. കുട്ടികൾ അതു പകർത്തുന്നു; ചില കുട്ടികൾ അതു ചെയ്യാൻ ശ്രമിക്കുന്നു; മററു ചിലർ ചെയ്തുതുടങ്ങാൻ ഒരു പ്രാരംഭം കിട്ടാൻവേണ്ടി അദ്ധ്യാപകൻെറ നേർക്കു നോക്കുന്നു; വേറെ ചിലർ അടുത്തിരിക്കുന്ന കുട്ടികളോടു ചോദിക്കുന്നു; മററുചിലർ അടുത്തിരിക്കുന്നവർ ചെയ്യുന്നതു പകർത്തിയെഴുതുന്നതിനു തരം നോക്കുന്നു; ഇതാണു നമ്മുടെ ക്ലാസ്സുകളിൽ ഇപ്പോൾ കാണുന്നതു്.

## 4. ഓർമ്മശക്തിപരിശീലനം അത്യാവശ്യം

ഓർമ്മശക്തിപരിശീലനത്തിൻെറ കാര്യം പ്രത്യേകിച്ചു കണക്കുപാഠങ്ങളിൽ നാം ഒരിക്കലും വിസ്മരിക്കരുതു്. ഭാരതീയരായ നാം നമ്മുടെ ഓർമ്മശക്തിക്കു പ്രസിദ്ധന്മാരാണ്. നമ്മുടെ ശിശുക്കൾക്കുംകൂടെ ഈ സമ്പത്തിന് അവകാശികളായിത്തീരട്ടെ. കണക്കുപാഠങ്ങളിൽ പലപ്പോഴും നാം പല പട്ടികകളും കാണാപ്പാഠം പഠിക്കാൻ നിർദ്ദേശിക്കുമല്ലോ. എന്നാൽ ഇങ്ങനെയുള്ള പട്ടികകൾ കഴിയുന്നതും സാധനസൂചനകളായിരിക്കണം. നിവൃത്തിയുള്ളിടത്തോളം കുട്ടികളെക്കൊണ്ടുതന്നെ പട്ടികകൾ നിർമ്മിക്കയാണു വേണ്ടതു്. അതു കഴിഞ്ഞാൽ ഉടനെ ഈ പട്ടികകൾ ഉപയോഗിച്ചുള്ള ധാരാളം കണക്കുകൾ ചെയ്യിച്ചു പ്രായോഗികപരിശീലനവും, അഭ്യാസവും നൽകണം. അതും കഴിഞ്ഞാൽ പട്ടികകൾ മനഃപ്പാഠമാക്കേ

ണ്ടതു് അത്യാവശ്യമാണ്. ജീവിതത്തിൽ കൂടുതൽ ആവശ്യം വരുന്നതും കാണാപ്പാഠം പഠിക്കാൻ പ്രയാസമുള്ളതും ആയ പട്ടികകൾ പ്രത്യേകമായി നന്നായി ഹൃദിസ്ഥമാക്കേണ്ടതാണ്.

## 5. ഏകകേന്ദ്രസ്ഥരീതി

അളവുകളും, നാണയങ്ങളും ഉൾപ്പെടുന്ന കണക്കുകൾ നാലാം ക്ലാസ്സിലും, ഭിന്നസംഖ്യകൾ ഉൾപ്പെടുന്നതു 5-ാംക്ലാസ്സിലും നാം സാധാരണ ചെയ്യിച്ചുതുടങ്ങുന്നു. എന്നാൽ ഈവക കണക്കുകൾതന്നെ പ്രയാസം കുറഞ്ഞരീതിയിലുള്ളവ ഒന്നാംക്ലാസ്സിൽവച്ചുതന്നെ തുടങ്ങാം; അദ്ധ്യാപനം രസപ്രദവും പ്രായോഗികവും ആകണമെന്നു മാത്രമേയുള്ളു. ഇതു സാധിക്കുന്നതിനു മാർഗ്ഗങ്ങളും ഉണ്ട്. ഭിന്നസംഖ്യകളിൽ ഏററവും സാമാന്യങ്ങളും (ഉദാ: അര, കാൽ, അരയ്ക്കാൽ) അളവുകളിലും നാണയങ്ങളിലും ഏററവും പ്രായോഗികവും, അനുഭവഫലമുള്ളതും മാത്രം താഴ്ന്ന ക്ലാസ്സുകളിൽ തുടങ്ങണമെന്നു മാത്രമേയുള്ളു.

## 6. കളികളും കണക്കും

നമ്മുടെ ചെറുപ്പകാലങ്ങളിലെ കളികളിലേക്കു നമ്മുടെ ശ്രദ്ധയെ അല്പനേരത്തേക്കു തിരിക്കുക. നാം കളിച്ചിട്ടുള്ള പല കളികളും നമുക്കു് അത്യാനന്ദപ്രദങ്ങളായി തോന്നിയിരുന്നില്ലേ? ഈ കളികളിൽ പലതിൽനിന്നും യാദൃച്ഛികമായി നാം പല കണക്കുകളും പഠിച്ചിട്ടും ഉണ്ട്.

## 7. ഉപകരണങ്ങൾ

ലോകജീവിതത്തിന് അത്യാവശ്യം വേണ്ട അറിവു പ്രയോജനപ്രദമായി ലഭിക്കുന്നതിന് ഉപകരിക്കത്തക്ക വിധത്തിൽ ആവശ്യമായ ഉപകരണങ്ങൾ ശേഖരിച്ചു നമ്മുടെ വിദ്യാലയത്തെ ഒരു ചെറുലോകമാക്കാമെങ്കിൽ നമ്മുടെ ജോലി വളരെ സുഗമമായിത്തീരുന്നതാണ്. കണക്കു പഠിപ്പിക്കുന്നതിനു മഞ്ചാടിക്കുരുവും, പുളിങ്കുരുവും മാത്രം ഉപകരണങ്ങളായിരുന്നാൽ പോരാ. വേറെ എത്രയെത്ര സാധനങ്ങൾ വളരെ എളുപ്പത്തിൽ ഉപയോഗിക്കാവുന്നവയായിട്ടുണ്ട്.

## 8. പഴയരീതികളും സമ്പ്രദായങ്ങളും

### ആവശ്യമുള്ളിടത്തെല്ലാം ഉപയോഗിക്കുക

നമ്മുടെ പൂർവ്വന്മാരുടെ പഴയരീതികളെ തീരെ പരിത്യജിക്കേണ്ട; അവയിൽ പല നല്ല സമ്പ്രദായങ്ങളും അടങ്ങിയിട്ടുണ്ട്. കണക്കു ചെയ്യു

നാതിനുള്ള ചില എളുപ്പവഴികളും രീതികളും ഒക്കെ വളരെ നല്ലതാണ്. ആവശ്യമുള്ളിടത്തെല്ലാം ഇവയെ യഥേഷ്ടം ഉപയോഗിക്കണം; എന്നാൽ ഇക്കാലത്തെ കണക്കഭ്യസനത്തിന്റെ പ്രായോഗികവശത്തെ ഒരിക്കലും മറക്കുകയും അരുത്.

## 9. തെററായ ആലോചന

ബാലന്മാരെ പഠിപ്പിക്കുന്നതിനു നാം ഉപയോഗിക്കുന്നതു പ്രായപൂർത്തിവന്ന നമ്മുടെ ആലോചനാരീതികളാണ്. വ്യവകലനം പഠിപ്പിക്കുമ്പോൾ 'അടുത്ത സ്ഥാനത്തുനിന്നു് ഒരെണ്ണം കടംവാങ്ങിക്കാൻ' നാം പറയാറുണ്ട്. എന്തിനാണു കടം വാങ്ങുന്നതു്? നമുക്കു ധാരാളം ഇല്ലയോ? കമ്പോളത്തിലെ കച്ചവടക്കാരൻ കറൻസിനോട്ടുകൾ മാറി ചില്ലറയാക്കുന്നതുപോലെയും, രൂപാ മാറി ചക്രമാക്കുന്നതുപോലെയും നാം വാസ്തവത്തിൽ 'മാറുക' മാത്രമല്ലെ ചെയ്യുന്നതു്? അല്ലാതെ കടം വാങ്ങുന്നുണ്ടോ? ശതങ്ങളെ നാം ദശങ്ങളായി മാറുകയും, ദശങ്ങളെ ഒററയായി മാറുകയും അല്ലെ നാം ചെയ്യുന്നതു്? ഗുണനം, ഹരണം, സങ്കലനം, വ്യവകലനം എന്നീ ക്രിയകളിൽ 'പൂജ്യം' ചെയ്യുന്ന വിക്രിയകളാണു നാം കുട്ടികൾക്കുണ്ടാക്കുന്ന മറെറാരു വിഷമം.

## 10 ക്ലാസ്സിലെ കുട്ടികളുടെ ശരാശരി വയസ്സ്

തുടർച്ചയായി പത്തുകൊല്ലത്തേക്കു് ഒരു ക്ലാസ്സിന്റെ ശരാശരി വയസ്സ രേഖപ്പെടുത്തിയതിൽനിന്നും, ആ ക്ലാസ്സിലെ ശരാശരി വയസ്സ പത്തു കൊല്ലം മുമ്പുണ്ടായിരുന്നതിനേക്കാൾ വളരെ കുറവാണെന്നു മനസ്സിലായി. 1923—24 ഈ സ്കൂൾവർഷത്തിൽ എന്റെ ക്ലാസ്സിന്റെ ശരാശരി വയസ്സ 11 വർഷം 5 മാസം ആയിരുന്നു. ഇപ്പോഴത്തെ ശരാശരി വയസ്സ 10 വർഷം 6 മാസത്തിൽ അല്പം അധികം മാത്രമാണ്. പത്തു വർഷക്കാലംകൊണ്ടു് എന്റെ ക്ലാസ്സിന്റെ ശരാശരി വയസ്സ് ഒന്നു കുറഞ്ഞുപോയി. ആദ്യകാലത്തു് എന്റെ ക്ലാസ്സിൽ ലഘുഹരണത്തിൽപെട്ട 20 കണക്കിൽ ശരാശരി 16 കണക്കുകൾ 8 മിനിട്ടു 30 സെക്കൻഡുകൊണ്ടു ചെയ്തിരുന്നു. ഇപ്പോൾ 20 കണക്കിൽ ശരാശരി 13 കണക്കു 9 മിനിട്ടുകൊണ്ടു ശരിയായി ചെയ്യുന്നുണ്ടു്. എന്റെ ഈ അനുഭവത്തിൽനിന്നും പ്രധാനമായ ഒരു സംഗതി പഠിക്കാനുണ്ടു്. ക്ലാസ്സിലെ പഠിത്തത്തിന്റെ അഭിവൃദ്ധിയിൽ കുട്ടികളുടെ ശാരീരികമായ വളർച്ചയ്ക്കും അനുഭവജ്ഞാനങ്ങൾക്കും പ്രമുഖമായ ഒരു സ്ഥാനമുണ്ടു്. കുട്ടികളുടെ മാനസികാഭിവൃദ്ധി അവരുടെ ശാരീരികവളർച്ചയേയും ആശ്രയിച്ചാണിരിക്കുന്നതെന്നുള്ളതു്

ഇതിൽനിന്നും സ്പഷ്ടമാണല്ലോ. അതിനാൽ പഠിപ്പിക്കുന്ന വിഷയവ്യവസ്ഥയും കുട്ടികളുടെ പ്രായത്തിനനുസരിച്ച് ഭേദപ്പെടുത്തേണ്ടതു് ആവശ്യമാണ്.

### 11. കൊച്ചുകുട്ടികൾ നാണയങ്ങൾ ഉപയോഗിക്കുന്നില്ലേ?

കടകളിൽനിന്നും കൊച്ചുകുട്ടികൾ മിഠായി, അപ്പം, പലഹാരങ്ങൾ മുതലായവ ചുരുക്കമായിട്ടെങ്കിലും വാങ്ങിക്കാറില്ലയോ? അങ്ങനെ ചെയ്യുന്നതിനു സന്തോഷമില്ലാത്ത കുട്ടികൾ ഉണ്ടോ? നാണയങ്ങളെ സംബന്ധിക്കുന്ന കണക്കുകൾ നമ്മുടെ സിലബസ്സ് അനുസരിച്ച് 3-ഉം 4-ഉം ക്ലാസ്സുകളിലാണു തുടങ്ങുന്നതു്. ഒന്നും രണ്ടും ക്ലാസ്സിലെ കുട്ടികൾ നാണയങ്ങൾ ഒട്ടും ഉപയോഗിച്ചിട്ടില്ലാത്തവരാണോ? ഒന്നാംക്ലാസ്സിൽ പഠിപ്പിക്കുന്ന വാഗ്മൂലമായ സങ്കലനവ്യവകലനക്കണക്കുകളിൽതന്നെ നമ്മുടെ ഇടയിൽ സാധാരണ ഉപയോഗത്തിനുള്ള നാണയങ്ങൾകൂടെ ഉൾപ്പെടുത്താവുന്നതാണ്. രൂപയെ പൈസകളാക്കാനൊ, പൈസകളെ രൂപയാക്കാനൊ ഉള്ള കണക്കുകൾ വേണമെന്നല്ല പറയുന്നതു്. നാണയങ്ങളെ സംബന്ധിച്ചു ചെയ്യിക്കുന്ന കണക്കുകൾ നിവൃത്തിയുള്ളിടത്തോളം വാസ്തവികങ്ങളായിരിക്കണം. കഴിയുന്നത്ര സാധനപരങ്ങളായിതന്നെ കണക്കുകൾ കൊടുക്കണം. യഥാർത്ഥമായ സാധനങ്ങൾ സുലഭങ്ങളല്ലെങ്കിൽ അവയുടെ ചിത്രങ്ങൾ ഉപയോഗിക്കണം. നമ്മുടെ പ്രായോഗികജീവിതത്തിൽ നമുക്ക് ഏററവും അധികം ചെയ്യാനുള്ളതു നാണയങ്ങളെ സംബന്ധിക്കുന്ന കണക്കുകളാണ്; അളവുകൾ, തൂക്കങ്ങൾ, സമയം ആദിയായവ ജീവിതത്തിൽ വളരെ പ്രയോജനപ്രദങ്ങളാണ്.

പ്രാഥമികവിദ്യാലയത്തിലെ ഏററവും പ്രധാനപ്പെട്ട വിഷയമായ കണക്കു പഠിപ്പിക്കുന്നതിൽ ബാലപ്രകൃതം, നമ്മുടെ ചുററുമുള്ള ലോകം, സാധനസൂചകമായ പ്രബോധനം, നമ്മുടെ അനുഭവങ്ങൾ, ശരിയായ ആലോചന, പ്രാചീനവും ആധുനികവും ആയ നല്ല രീതികൾ—ഇവ നമുക്കു മാർഗ്ഗദർശകങ്ങളായിരിക്കണം.

### 12. സംഖ്യകൾ ഏതെങ്കിലും സാധനങ്ങളെ സൂചിപ്പിക്കുന്നു

നമ്മുടെ അനുദിനജീവിതത്തിൽ നാം സംഖ്യകൾ ഉപയോഗിക്കുന്നതു ചില സാധനങ്ങളുടെ എണ്ണം, ഭാരം, വലിപ്പം, വില ആദിയായ കാര്യങ്ങൾ അറിയുന്നതിനാണ്. സംഖ്യകൾ യഥാർത്ഥത്തിൽ സാധനരഹിതങ്ങളായ ചിഹ്നങ്ങളല്ല; അവ എല്ലായ്പോഴും ഓരോ സാധനങ്ങളെ സൂചിപ്പിക്കുന്നവയാണ്. ശിശുക്കളെ കണക്കു പഠിപ്പിക്കുമ്പോൾ ഈ സംഗ

തി പ്രത്യേകമായി ഓൎമ്മിക്കണം. ഏതു സംഖ്യയേയും അതു് അളക്കപ്പൊരം സൂചിപ്പിക്കുന്ന സാധനത്തോടു ബന്ധിപ്പിച്ചു പഠിപ്പിക്കണം. ചോദ്യങ്ങളിൽ എന്താണു ചോദിച്ചിരിക്കുന്നതെന്നു (വിലയാണെങ്കിൽ രൂ. ച. കാ. നീളമാണെങ്കിൽ അടി, ഇഞ്ചു, എന്നിത്യാദി) വിശദമായി കുട്ടികളെ മനസ്സിലാക്കയും, അവർ ഉത്തരം എഴുതുമ്പോൾ, സംഖ്യ മാത്രം എഴുതാതെ, വില രൂപാ ഇത്ര; പൊക്കം അടി ഇത്ര; എന്നിങ്ങനെ എന്താണോ പ്രത്യേകം ചോദിച്ചിരിക്കുന്നതു് അതു മറന്നുപോകാതെ എഴുതാൻ പ്രത്യേകം നിഷ്കൎഷിക്കയും ചെയ്യണം.



# ഗവൎമ്മേണ്ടും പാഠപുസ്തകങ്ങളും

(ജി. രാമൻമേനോൻ എം. എ., ബി. എൽ.)

അധികൃതന്മാർ പള്ളിക്കൂടത്തിലേക്കു പാഠപുസ്തകങ്ങൾ നിശ്ചയിക്കുന്നതിൽ ഉള്ള അഴിമതികൾ നിമിത്തം; തിരുവിതാംകൂറിലെ കുട്ടികളും അവരുടെ രക്ഷാകൎത്താക്കളും അനുഭവിച്ചിട്ടുള്ളതും, അനുഭവിച്ചുവരുന്നതുമായ കഷ്ടതകളും നഷ്ടങ്ങളും കുപ്രസിദ്ധങ്ങളായി തീൎന്നിട്ടുണ്ടു്. ധനസമ്പാദനത്തിനായി, ഇവരിൽ പലരും, ഇവരുടെ പാൎശ്വവൎത്തികളും കുട്ടികളുടെ ഇളംമനസ്സുകൾക്കും ദേഹങ്ങൾക്കും, രക്ഷാകൎത്താക്കളുടെ മടിശ്ശീലകൾക്കും എതിരായി നടത്തീട്ടുള്ള അക്രമങ്ങൾ എത്രയും കഠോരങ്ങളാണെന്നേ പറയാനുള്ളു. കുട്ടികളുടെ ഗ്രഹണശക്തിക്കപ്പുറമായ പുസ്തകങ്ങൾ ഗ്രന്ഥകൎത്താക്കളുടേയൊ, പ്രസിദ്ധീകരണക്കാരുടേയൊ ലാഭത്തിനായി താണ ക്ലാസ്സുകളിലേക്കു നിശ്ചയിക്കുക, രണ്ടുകൊല്ലംകൊണ്ടുപോലും ഒരുവിധം തൃപ്തികരമായി പഠിപ്പിക്കാൻ സാധിക്കാത്തിടത്തോളം പുസ്തകങ്ങൾ ഒരുകൊല്ലത്തേക്കു മാത്രമായി നിശ്ചയിക്കുക മുതലായി ഇക്കൂട്ടർ ചെയ്തിട്ടുള്ള മഹാപാപങ്ങൾക്കു കണക്കില്ല. നാട്ടുഭാഷാപള്ളിക്കൂടങ്ങളിലെ 1 മുതൽ 6 വരെ ക്ലാസുകളിലെ കുട്ടികൾക്കു ഭാഷാവിഷയത്തിലേക്കു ഏതാനും കൊല്ലങ്ങൾക്കു മുമ്പു ഗവൎമ്മേണ്ടിൽ നിന്നുതന്നെ പാഠപുസ്തകങ്ങൾ തയ്യാറാക്കിച്ചു് അച്ചടിപ്പിച്ചു തുടങ്ങിയതോടുകൂടി അത്രത്തോളം ഈ സങ്കടങ്ങൾക്കു പരിഹാരമുണ്ടായി. ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിലെ ചില താണ ക്ലാസുകളിലേക്കും നാട്ടുഭാഷയുടെ വിഷയത്തിൽ ഇപ്രകാരം ഗവൎമ്മേണ്ടു, പുസ്തകങ്ങൾ തയ്യാറാക്കിച്ചു് അച്ചടിപ്പിക്കാമെന്നു തീൎച്ചയാക്കിയിരിക്കുന്നതു മേൽ പറഞ്ഞ ദുഷ്യ

ങ്ങളെ അത്രയ്ക്കു കുറയ്ക്കുമെന്നതിന്നു സംശയമില്ല. എന്നാൽ, ഇതുനിമിത്തം പുസ്തകങ്ങൾ സമയത്തിന്നു കിട്ടുന്നതിന്നു് ഇടയാകാതെയും മററും കുട്ടികൾക്കു് ഉപദ്രവവും നഷ്ടവുമുണ്ടാകാതിരിക്കാൻ ശ്രദ്ധാപൂർവ്വം വേണ്ട ഏർപ്പാടുകൾ ചെയ്യ്തില്ലെങ്കിൽ ഈ ഏർപ്പാടു ദോഷപ്രദമായിരിക്കുമെന്നു് സമ്മതിക്കുന്നു. ഏതു് ഏർപ്പാടും ശരിയായി നടത്തിയില്ലെങ്കിൽ ദോഷമുണ്ടാകുമെന്നേ, ഈ ആക്ഷേപത്തിന്നു് അർത്ഥമുള്ളു. ഗവർമ്മേണ്ടിന്റെ ഏർപ്പാടുകൾ ഭൂരിപക്ഷം ജനങ്ങളുടെ ന്യായമായ സൗകര്യങ്ങളെയും അവകാശങ്ങളെയും സംരക്ഷിക്കത്തക്ക വിധത്തിലാകണമെങ്കിൽ, ശരിയായ ജനപ്രതിനിധികളോടു് ഉത്തരവാദിത്വമുള്ള ഭരണരീതി സ്ഥാപിക്കണമെന്നുള്ള ഒരു നിവൃത്തിമാർഗ്ഗമേ ഇത്തരം ന്യൂനതകളുടെ വിഷയത്തിൽ നിർദ്ദേശിക്കാനുള്ളു. ആകപ്പാടെ ആലോചിച്ചുനോക്കിയതിൽ, നമ്മുടെ രാജ്യത്തിലെ തല്ക്കാലസ്ഥിതിയിൽ, പാഠപുസ്തകങ്ങൾ തനി ഗവർമ്മേണ്ടു പ്രസിദ്ധീകരണങ്ങളാക്കിയാലുണ്ടാകുന്ന ദോഷങ്ങൾ, ഈ കാര്യത്തിൽ ഇപ്പോഴുള്ളവയെ അപേക്ഷിച്ചു കുറഞ്ഞിരിക്കുമെന്നാണു് എനിക്കു തോന്നുന്നതു്. പാഠപുസ്തകങ്ങൾ നിശ്ചയിക്കുന്ന കാര്യം ഇപ്പോഴും ഗവർമ്മേണ്ടിന്റെ ആധീനത്തിലാണു്. ഇതിലേക്കു ഗവർമ്മേണ്ടു നിശ്ചയിക്കുന്ന അധികൃതരുടെ അഴിമതികളോ അപ്രാപ്തിയോ കൊണ്ടുണ്ടാകാവുന്ന ദോഷങ്ങൾ രണ്ടു സമ്പ്രദായങ്ങളിലും സംഭവിക്കാമെന്നു സമ്മതിക്കുന്നു. പാഠ്യപുസ്തകങ്ങളെ തനി ഗവർമ്മേണ്ടു പ്രസിദ്ധീകരണങ്ങളാക്കിയാൽ, വേണ്ടതിലധികം പുസ്തകങ്ങൾ ഓരോ ക്ലാസിലേക്കും നിശ്ചയിക്കുക എന്നുള്ള ഇപ്പോഴത്തെ ഒരു വലിയ തെററിന്നു പരിഹാരമുണ്ടാകാൻ പ്രയാസമില്ല. ഈ ഏർപ്പാടിൽനിന്നു് ഈ ഗുണമുണ്ടാകുമെന്നു ന്യായമായി പ്രതീക്ഷിക്കാം. കുട്ടികളുടെ ഗ്രഹണശക്തിയെ കവിഞ്ഞ പുസ്തകങ്ങൾ നിശ്ചയിക്കുന്നതിന്നും കുറവു വരാനെളുപ്പമുണ്ടു്. ഇത്ര ഗുണങ്ങൾ കുട്ടികൾക്കും അവരുടെ രക്ഷാകർത്താക്കൾക്കും ലഭിക്കുമെന്നുള്ള വിശ്വാസത്താൽ, ഞാൻ തനി ഗവർമ്മേണ്ടുപ്രസിദ്ധീകരണസമ്പ്രദായത്തെ അനുകൂലിക്കുന്നു. എന്നാൽ, പാഠപുസ്തകങ്ങളാകേണ്ട പുസ്തകങ്ങളെഴുതുന്നതിന്നു ചിലരെ നിയമിക്കുന്നതോ, കൊച്ചിയിലെപ്പോലെ ഗ്രന്ഥകാരന്മാർ സമർപ്പിക്കുന്ന കൈയെഴുത്തോ മറേറാ ആയ പുസ്തകങ്ങൾ പരിശോധിച്ചു ആവശ്യത്തിന്നുതകുന്ന പുസ്തകങ്ങൾ തിരഞ്ഞെടുത്തു പകർപ്പവകാശം വിലയ്ക്കുവാങ്ങി ഗവർമ്മേണ്ടുതന്നെ പ്രസിദ്ധീകരിക്കുന്നതോ അധികം നല്ലതെന്നു സംശയം തോന്നാവുന്നതാണു്. നേരെ നടത്തിയാൽ, രണ്ടു സമ്പ്രദായപ്രകാരവും, അതാതു ക്ലാസിലേക്കു കൊള്ളാവുന്ന പുസ്തകങ്ങൾ ലഭിക്കും. എന്നാൽ 2--ാമതു പറഞ്ഞ സമ്പ്രദായപ്രകാരം പലർക്കും വീൺവേലയ്ക്കും ഇച്ഛാഭംഗത്തിന്നുമിടയാകും. അതുനിമിത്തം ആക്ഷേപങ്ങൾ ധാരാളമായേക്കാനുമിടയുണ്ടു്. പല ക്ലാസുകളിലെ കുട്ടികളുടെ മാനസിക

വളച്ച്യേയും ഗ്രഹണശക്തിയേയും കുറിച്ചു തക്കതായ അറിവും പരിചയവും, ഭാഷാപരിജ്ഞാനവുമുള്ള മാന്യന്മാരെക്കൊണ്ടു പുസ്തകങ്ങൾ തയ്യാറാക്കിക്കുന്നതായാൽ, വലിയ ദോഷത്തിനൊന്നും വകയില്ല. പടിപടിയായി ഏതാൻ ക്ലാസുകളിലേക്കുള്ള പുസ്തകങ്ങൾ ഒരേ മേൽനോട്ടത്തിൽ തയ്യാറാക്കുന്നതായാൽ, ഉദ്ദേശ്യസാദ്ധ്യത്തിന്നു വളരെ സൗകര്യമുണ്ട്. ഒരു ക്ലാസിലെ ഭാഷാപുസ്തകം ഒരാൾതന്നെ എഴുതിയതായാൽ ഒരേ ഭാഷാരീതിതന്നെ കുട്ടികൾ പരിചയിക്കാനിടയാകുമെന്നും ഇതു നന്നല്ലെന്നും ഒരു ആക്ഷേപമുണ്ടാരയക്കാം. ഭാഷാപാഠപുസ്തകങ്ങളിലെ പാഠങ്ങളെല്ലാം ഒരാൾതന്നെ എഴുതിയവയായിരുന്നുകൂടെന്നു നിർബന്ധിക്കാവുന്നതാണ്. മലയാളത്തിൽ ഇപ്പോഴുള്ള ഗദ്യപദ്യസാഹിത്യങ്ങളിൽനിന്നു വിവേകപൂർവം തിരഞ്ഞെടുത്ത ഭാഗങ്ങളായിരിക്കണം ഓരോ പാഠപുസ്തകത്തിലേയും അധികം പാഠങ്ങളുമെന്നു നിർബന്ധിക്കുന്നതു ഗുണകരമായിരിക്കും. സമ്പാദകൻതന്നെ എഴുതിയ ചില പാഠങ്ങൾകൂടെ ഓരോ പാഠപുസ്തകത്തിലുമുണ്ടായിരിക്കുന്നതുകൊണ്ടു ദോഷമൊന്നും വരാനില്ല. ശ്രദ്ധാപൂർവ്വം നടത്തിയാൽ, ഈ ഏൎപ്പാടു കുട്ടികളും രക്ഷാകത്താക്കളും ഇപ്പോൾ പാഠപുസ്തകങ്ങൾ സംബന്ധിച്ച് അനുഭവിക്കുന്ന കഷ്ടതകൾക്കും അനാവശ്യനഷ്ടങ്ങൾക്കും തൃപ്തികരമായ ഒരു പരിഹാരമാൎഗ്ഗമായിരിക്കും.

ഭാഷാപോഷണമോ, സാഹിത്യകാരന്മാരുടെ പ്രോത്സാഹനമോ, അല്ലാ പാഠ്യപുസ്തകങ്ങൾ നിശ്ചയിക്കുന്നതിൽ പ്രധാനമായി ഗണിക്കേണ്ടതു്. കുട്ടികൾക്കു ഭാഷാപരിശീലനവും മാനസികപോഷണവും മനുഷ്യജീവിതപരിജ്ഞാനവും ഉണ്ടാക്കുന്നതിനാണു ഭാഷാപാഠ്യപുസ്തകങ്ങൾ. രക്ഷാകത്താക്കൾക്ക് ഈ വകയ്ക്കായി അമിതവ്യയം ഉണ്ടാകാതിരിക്കുന്നകാൎയ്യവും പ്രധാനമാണ്. ഒരു ജനസമുദായത്തിൻെറ ഭരണകാൎയ്യങ്ങൾ, കോടതിക്കാൎയ്യങ്ങൾ, വ്യവസായകാൎയ്യങ്ങൾ മുതലായവയെല്ലാം ആ സമുദായത്തിൻെറ ഭാഷതന്നെ പ്രധാനമായി ഉപയോഗിക്കയും, സാന്മാൎഗ്ഗികമായും, സാമ്പത്തികമായും, മററും ആ സമുദായത്തിന് അഭിവൃദ്ധിക്കു സ്വാതന്ത്ര്യവും സൌകൎയ്യവുമുണ്ടായിരിക്കയും ചെയ്യുന്നതനുസരിച്ച്, ആ സമുദായത്തിൻെറ ഭാഷയ്ക്കും, സാഹിത്യത്തിനും വളച്ച്യുണ്ടാകും. മററു കൃത്രിമമാൎഗ്ഗങ്ങളൊന്നും ഈ കാൎയ്യത്തിൽ സ്ഥായിയായ ഗുണമുണ്ടാക്കുകയില്ല. ഭാഷാപ്രണയികളും സാഹിത്യപ്രോത്സാഹകരും ഈ കാൎയ്യം ഓൎമ്മിച്ചു പ്രവൎത്തിച്ചാൽ കൊള്ളാം.



# ഗിരിഗീത

(ആയാംകുടി പി. ആർ. ശങ്കരപ്പിള്ള)

(മൂന്നാം അദ്ധ്യായം)

വിധിയ്ക്കുരുമതവും വിബുധരേ നിങ്ങൾ
വിധിച്ചിട്ടുമന്യജനവും നിങ്ങളെ.
പഴിപറഞ്ഞന്യജനത്തെ നിങ്ങളും
വഴിപിഴപ്പിക്ക വിഹിതമല്ലല്ലൊ.
പഴിച്ചിട്ടുംതോതിലവരും നിങ്ങളെ
പഴിയ്ക്കുമെന്നതു പ്രകൃതിസിദ്ധമാം.
അളവിന്നുനിങ്ങളെടുത്തപാത്രത്താ-
ലളന്നുനിങ്ങൾക്കു പകരംകിട്ടിടും.
പരാപരാധത്തെപ്പരിചൊടുകാണ്മാൻ
പരമ, പാടവം പലരിലുമുണ്ട്.
പരനയനസ്ഥം കടുകിന്നുതുല്യം
കരടുകാണുവാൻ കരുത്തെഴുന്നവർ
നിജനേത്രസ്ഥിതം നെടിയകുന്തത്തെ
വിജിതചിത്തരുമശേഷംകാണ്മീല.
പെരിയദോഷത്തെ മറച്ചുവെച്ചുനീ
പരദോഷാംശത്തെപ്പരിചൊടുകാണും.
പെരുവിരലറേറാൻ പെരുതിനുകുററം
പറയുക നല്ല വിചിത്രമല്ലയൊ?
കൊടിയകുന്തംനീ പറിച്ചെറിഞ്ഞിട്ടു
വടിവൊടന്യന്റെ കരടുനീക്കുക.
തടിയദോഷത്തെ പരിഹരിച്ചുനീ
തദീയകുററത്തെ കഥിയ്ക്കുയുക്തമാം.
പരിശുദ്ധവസ്തു ശുനകന്റെമുമ്പിൽ
ധരയിലാരുമേ ചിതറിടാതെല്ലും
വിമലമൗക്തികം കിടിനികടത്തിൽ
വിമോഹിതരായി വിതരണംചെയ്താൽ
ഗുണഗണജ്ഞാനവികലമാമവ
ഘൃണാവെടിഞ്ഞുടനെതിർത്തിടും നൂനം.

മരുവിലെന്തിനു കൃഷിയിറക്കുന്നു
മണലിലെന്തിനു ഭവനംതീർക്കുന്നു
വിമലവസ്തുതൻ ഗുണഗണങ്ങളെ
വിവേചനം ചെയ്വാൻ വിരുതെഴാത്തോർക്കു
വിശിഷ്ടവസ്തുക്കൾ വിതരണംചെയ്വാൻ
സുശിഷ്ടരെന്തിനു വൃഥാ കുഴങ്ങുന്നു.
ഹിതോപദേശങ്ങൾ വിഷഹൃദ്യമെന്നു ഹാ!
മതിയിലോർക്കുന്നു വിമൂഢചിത്തന്മാർ
മഹിഷകർണ്ണത്തിൽ പ്രണവമോതിയാൽ
മഹിതമാവില്ല ഫലമൊരിക്കലും.
പ്ലവഗവീരനു പ്രസൂനമാല്യത്തെ
വിവേകമുള്ളവർ കൊടുക്കയോഗ്യമോ?
വിമുഖതവിട്ടുവിരവൊടർത്ഥിപ്പിൻ
സമയമൊക്കുമ്പോളതുലഭിച്ചിടും
മതിതെളിഞ്ഞുനാമപേക്ഷചെയ്യുക
ഹിതങ്ങളൊക്കെയും ഭവിച്ചിടുംതാനേ
മടിവെടിഞ്ഞുടൻ തിരയുഗവേഗ-
മൊട്ടുവിലായതുനയനലക്ഷ്യമാം
അധീരതവിട്ടു തുടരെമുട്ടുക
കതകുവേഗത്തിൽ തുറന്നുകിട്ടിടും
സ്ഥിരഹൃദയനു വിധേയമാം സർവ്വം
വിരളധീരനോ പരാജയംഫലം
മധൂളികാംക്ഷിച്ച തനയനു നിങ്ങൾ
മദിരനൾകുമോ പറയുകവേഗം.
ഗുളകബളത്തെക്കൊതിച്ചപുത്രനു
ശിലാഗുളികയോ കൊടുപ്പതുനിങ്ങൾ
മകനൊരുമത്സ്യം കൊതിക്കുകിലപ്പോൾ
സരീസൃപത്തിനെ കൊടുക്കുമോനിങ്ങൾ
തനയരർത്ഥിച്ചാൽ പിതാവുവേണ്ടതു
കനിഞ്ഞുനിശ്ചയം കൊടുക്കതാൻചെയ്യും
തനയരർത്ഥിച്ചാൽ കൊടുപ്പതുപോലെ
ജനകനീശനും തരുമല്ലോ സർവ്വം.
നിനപ്പതിന്മുമ്പേ ഗ്രഹിപ്പൊരുദേവൻ
ജനഹിതൈഷിയിജ്ജഗത്തുവാഴുന്നു
ത്വദീയകാംക്ഷകളപരനുചെയ്ക
തവേപ്സിതം താനേ ഭവിച്ചിടുംഭദ്രം

കൊതിപ്പതല്ലഽല്ലാ ലഭിപ്പതുനിത്യം
വിധിച്ചതൊക്കെയും വിധേയമായിടും
സ്ഫുടമിടുങ്ങിയ കവാടമേകമേ
സ്ഫടികനിമ്മല ജഗത്തിലേയ്ക്കുള്ളൂ.

നരകപന്ഥാവുവിപുലം വിസ്തൃതം
നരരനവധിയതിലെ പോയിടാം
വിശിഖവീക്ഷിച്ചു വിമലമെന്നോത്തു
വിമതലോകത്തിൽ ഗമിക്കരുതാരും
കവാടഹ്രസ്വതവിഗണിച്ചവേഗം
വിബുധലോകത്തിലണഞ്ഞുകൊള്ളുവിൻ
ഗഹനമാത്മീയ ഗവേഷണമാഗ്ഗം
മഹിതതൽപഥഗതരതിതുച്ഛാ
വികലബോധരായ് പ്രവാചകധമ്മ
പ്രകടനംചെയ്യും കപടമർത്ത്യരെ.

വൃകകുലാധമകൃതകമേഷങ്ങ-
ളഘകുതുകികളിതിധരിക്കുക.
വിശദവൃത്തിയാലവരെ നിങ്ങൾക്കു
വിശങ്കമെപ്പൊഴും വിവേചനംചെയ്യാം.
മഹിതമാകന്ദദ്രുമവരനൊരു
പിചുമന്ദഫലം ജനിപ്പിക്കയില്ല.
ഗരളഭ്രൂരുഹതതിയൊരിക്കലും
മധുരസൽഫലജനകമാവില്ല.
ഫലകുലംകൊണ്ടു തരുവരവഗ്ഗം
നലമൊടേവക്കും ഗ്രഹിച്ചീടാമല്ലൊ.
ഫലംകൊണ്ടുവൃക്ഷം വിവക്തമെന്നപോൽ
ഗുണംകൊണ്ടു മത്ത്യഗണവും വേദ്യമാം
വിഷഫലങ്ങളെ വിതരണംചെയ്യും
വിഷഹൃവൃക്ഷത്തെ മുറിച്ചുതള്ളിടും
മിളിതമാധുര്യഫലപ്രദലോല
ലളിതവൃക്ഷങ്ങളവനയോഗ്യങ്ങൾ
വിലുപ്തഭക്തനായ് ജഗല്പതിയെന്നു
പലവുരുനമ്മെ വിളിക്കവ്യൎത്ഥമാം
ജഗദധിപതിഹിതനിയമങ്ങൾ
പ്രഗതഭതാപൂവ്വം പ്രവത്തനംചെയ്യാൻ

വിലയഹീനമാവിമലലോകത്തെ
യലങ്കരിക്കുവാനനർഹനാവില്ല.
വിധിദിവസത്തിൽ പലരുമെന്നോടു
വിധേയവാക്കുകൾ വിവിധമോതിടും
“ത്വദീയനാമത്താൽ പ്രവചനം ചെയ്തു
മദതരളിതപിശാചവൃന്ദത്തെ
ഗതഭയം ഞങ്ങളകലത്താക്കിയും
വിശദവിസ്മയപ്രദർശനം ചെയ്തും
തവകനിവിനു സതതമർത്ഥിച്ചും
വിമലഭക്തിയെ വിളംബരം ചെയ്തു.”
സ്ഫുടതരമേവമവരുരയ്ക്കുമ്പോൾ
ദൃഢബലമഹം പ്രതിവചസ്സോതും
വിമൂഢരേ! നിങ്ങളകന്നുപോകുവിൻ
വിമതരാം നിങ്ങൾ വിദിതരല്ലല്ലോ
മദീയവാണികളനുസരിപ്പവർ
മുദിതചിത്തരായ് ത്രിദിവം പൂകിടും
കരുത്തെഴുമശ്മതലത്തിലായവർ
ഗരിഷ്ഠവേശ്മത്തെ രചിച്ചവീരരാം
പവിത്രലോകത്തിലണയുവാൻ തക്ക
വിചിത്രമാം തറ പണിയുന്നു ബുധൻ
പ്രലോഭനങ്ങളാലവനശേഷവും
ചലിതനാകില്ല, ചതിയനുമാക
പെരുമഴ പെയ്തു ജലം പെരുകട്ടെ,
പെരുത്തമാരുതനനിശം വീശട്ടെ
പരപ്പുകൂട്ടമപ്പെരിയപത്തനം
വരവണ്ണം പോലുമിളകുകയില്ല
മദീയവാണികൾ ശ്രവിച്ചു തദ്വിധ
മനുസരിക്കാത്ത കുടിലചിത്തനെ
സികതഭൂവിങ്കൽ ഭവനം നിർമ്മിച്ച
മികവെഴാത്തൊരു വിമൂഢനായെണ്ണും
പെരിയമാരിയും കൊടിയവാതവു
മൊരുനിമിഷത്തിലതുതകർത്തിടും
വിതതദുർബലമിളിതമാകയാൽ
പതനമെത്രയും പെരുത്തുമായിടും

നരവരജന്മം സഫലമാകുവാൻ
വരബലയുതസുകൃതസൗധത്തെ
ധരാതലംതന്നിൽ പണിതുടരായ്കിൽ
ഹരി!ഹരി! ജന്മം തുലഞ്ഞുപോകുമേ
പ്രലോഭനങ്ങളാൽ മതിതിരിഞ്ഞുനാം
ചപലരാകൊല്ല തുലയുമേജന്മം
ഭുവനമോഹനചപലവസ്തുക്കൾ
അവനയോഗ്യങ്ങളവനിയിലെന്നു
സികതഭ്രുവിലെ മൃഗതൃഷ്ണപോലെ
വെറുതെവ്യാമോഹവിധേയരാകുന്നു.
ഭ്രമമകന്നുനാം ജനകസല്പദം
വിമലചിത്തത്തിലുറപ്പിക്കനിത്യം
ഹൃദയശുദ്ധിയാൽ ജനകതുഷ്ടിയു
മുദയംചെയ്യിടും തനയരിലെന്നും.



# ആദായനികുതി

(സി. എസ്സ്. സുബ്രഹ്മണ്യൻപോററി. എം. എ.)

ഭരണകാര്യങ്ങളിൽ നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷിൻഡ്യൻഗവമ്മേണ്ടിനെ അനുഗമിക്കയും അനുകരിക്കയുമാണു പതിവ്. ബ്രിട്ടീഷിൻഡ്യൻഗവമ്മേണ്ട് ഒരു വിദേശിഗവമ്മേണ്ടാണെന്നും നാട്ടുരാജ്യഗവമ്മേണ്ടുകൾ സ്വദേശിഗവമ്മേണ്ടുകളാണെന്നും ഉള്ള സാരമായ വ്യത്യാസം ആലോചനാവിഷയമാകുന്നില്ല. പലതിലും അവയ്ക്കു് അധീശഗവമ്മേണ്ടിനെ അനുസരിക്കാതെ തരമില്ല. എന്നാൽ അതു വേണ്ടാത്ത സംഗതികളിലും ആ പരപ്രത്യയനേയബുദ്ധിയാണ് അവയിൽ കാണുക. ബ്രിട്ടീഷിൻഡ്യയുടെ ജന്മിയായ ബ്രിട്ടീഷിൻഡ്യൻഗവമ്മേണ്ട് അവിടെനിന്ന് എത്രത്തോളം കൂടുതൽ ആദായം കിട്ടാൻ കഴിയുമോ അത്രത്തോളം ഉണ്ടാക്കാൻ നോക്കും. അതിനാവശ്യമുള്ളടത്തോളം കൊഴുവന്റെ നന്മയ്ക്കു വേണ്ടതും ചെയ്യും. അതു സ്വാഭാവികമാണ്. എന്നാൽ നാട്ടുരാജ്യങ്ങളിൽ ഈ വ്യത്യാസം ഉണ്ടാക്കിയിട്ട് ആവശ്യമില്ല. അവിടെ പ്രജകളുടെ സുസ്ഥിതി ഗവമ്മേണ്ടി

ൻേറയും ഗവർമ്മെണ്ടിൻെറ സുസ്ഥിതി പ്രജകളുടേയും തന്നെയാണ്. അതുകൊണ്ടു രണ്ടിൻേറയും ക്ഷേമാവസ്ഥയേയും ഒരുപോലെ മുൻനിൎത്തിയായിരിക്കണം ഭരണകാൎയ്യങ്ങൾ നിൎവ്വഹിക്കേണ്ടതു്. പലേ കാൎയ്യങ്ങളിലും നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷിൻഡ്യൻഗവമ്മെണ്ടിനേക്കാൾ ഇംഗ്ലീഷ്ഗവമ്മെണ്ടിനെ ആദൎശമായി സ്വീകരിക്കുന്നതു രാജ്യക്ഷേമത്തിന് ഏററവും പൎയ്യാപ്തമായിരിക്കും. രാജ്യങ്ങളുടേയും ജനങ്ങളുടേയും അവസ്ഥാന്തരങ്ങളേക്കൂടി ചിന്തിച്ചുകൊള്ളണം.

ഈ രാജ്യത്തുതന്നെ ആദായനികുതിഏൎപ്പാട് അടുത്ത കാലത്തു് ഉണ്ടായതാണ്. തങ്ങളുടെ ഏതാദായത്തിലും ഉചിതമായ ഒരു ഭാഗം ഭരണനിൎവ്വഹണച്ചിലവിലേയ്ക്കു നൽകേണ്ടതു് എല്ലാ പ്രജകളുടേയും ധൎമ്മമാണെന്നുള്ളതു നിസ്സംശയമായ ഒരു സംഗതി ആകയാൽ ആ ഏൎപ്പാട് ആവശ്യമായതു തന്നെ. എന്നാൽ അതിൽ നമ്മുടെ ഗവമ്മെണ്ട് അധികവും ബ്രിട്ടീഷിൻഡ്യൻഗവമ്മെണ്ടിനെയാണ് അനുകരിച്ചിരിക്കുന്നതു് എന്നു കാണാം. അതുകൊണ്ടു പ്രജകളിൽ പലരും തങ്ങളുടെ ശക്തിയിൽ കവിഞ്ഞ ഭാരം ചുമക്കേണ്ടിവന്നിട്ടുണ്ട്. ഇംഗ്ലണ്ടിലെ രീതി വേണ്ട മാററങ്ങളോടെ ഇവിടെ ഏൎപ്പെടുത്തിയിരുന്നു എങ്കിൽ ഈ അന്യായഭാരം ചുമലിൽകയറി അവർ സങ്കടം അനുഭവിക്കേണ്ടി വരുകയില്ലായിരുന്നു. ഇംഗ്ലണ്ടിലേയും ഇൻഡ്യയിലേയും ആദായനികുതിനയത്തെ സംബന്ധിച്ചു പ്രൊഫ്സ്സർ വസ്വാനി ഇൻഡ്യൻറിവ്യൂ എന്ന മാസികയിൽ ഒരു ലേഖനം പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിൽ വിവരിച്ചിട്ടുള്ള സംഗതികൾ അറിയുക രസകരമാണ്.

ഇംഗ്ലണ്ടിൽ വിവാഹിതൎക്കും ചിലവിനുകൊടുത്തു സംരക്ഷിക്കപ്പെടേണ്ടവരായി സന്താനങ്ങളോ ബന്ധുമിത്രങ്ങളോ മററോ ഉള്ളവൎക്കും ആദായനികുതിവിഷയത്തിൽ ചില ഇളവുകൾ കല്പിച്ചിട്ടുണ്ട്. എന്നാൽ അങ്ങനെ ഇളവുകൾ അത്യാവശ്യമുള്ള ഇൻഡ്യയിലാകട്ടെ, അവ അനുവദിക്കപ്പെട്ടിട്ടില്ല. ഈ ഒരു സംഗതിയെക്കുറിച്ചാണു പ്രൊഫ്സ്സർ വസ്വാനി പ്രതിപാദിക്കുന്നതു്. ആദായനികുതി ചുമത്തുന്നതിന് ആധാരമായ തത്വം അതു കൊടുക്കുന്നതിന് ഒരുവനുള്ള 'ശേഷി' അല്ലെങ്കിൽ ശക്തിയാണ്. ഈ ശേഷി നിൎണ്ണയിക്കുന്നതിനു 'വരവ്' എന്ന ഒരു ഇനത്തെ മാത്രം പരിഗണിച്ചാൽ പോര; വരവ്. അതുകൊണ്ടു നിൎവ്വഹിക്കേണ്ട ആവശ്യങ്ങൾ എന്നീ രണ്ടിനങ്ങളെ പരിഗണിക്കണം. ഇംഗ്ളണ്ടിൽ ഇങ്ങനെയാണു ചെയ്യുന്നതു്. "പ്രജകളിൽ ഓരോരുത്തനും അവനവൻെറ ശേഷിക്ക് അനുഗുണമായി കഴിവുള്ളിടത്തോളം ഗവമ്മെണ്ടാവശ്യത്തിനു വേണ്ട ധനത്തിൻെറ ഓഹരി കൊടുക്കേണ്ടതാണ്." എന്നാണ് ആദംസ്മിത്തു് തൻെറ 'വെൽത്ത് ആഫ് നേഷൻ' എന്ന ഗ്രന്ഥത്തിൽ വിധിക്കുന്നാ

തു്. ഇവിടെ 'ദേശംഷി' എന്ന പറഞ്ഞിരിക്കുന്നതിൽ ഓരോരുത്തനും വഹിക്കേണ്ട ത്യാഗം തുല്യമായിരിക്കണം എന്ന തത്വം കൂടി ഉൾപ്പെടുന്നുണ്ടു്. "ഗവമ്മെണ്ടുചിലവിലേക്കു് ഓരോരുത്തനും കൊടുക്കേണ്ട ഓഹരി നിണ്ണയിക്കുന്നതിൽ, ഒരുവൻ കൊടുക്കുന്ന ഓഹരിയാൽ അവനുണ്ടാകുന്ന അസൌകയ്യങ്ങളേക്കാൾ കൂടുതലോ കുറവോ ആയ അസൌകയ്യങ്ങൾ മറെറാരുവന് അവൻ കൊടുക്കുന്ന ഓഹരിയാൽ ഉണ്ടാവരുതു്." എന്നു മിൽ തന്റെ 'പ്രിൻസിപ്പിൾ അഫ് പൊളിററിക്കൽ എക്കാണമി' എന്ന പുസ്തകത്തിൽ മേല്പറഞ്ഞ തത്വത്തെ വ്യാഖ്യാനിക്കുന്നു. പ്രൊഫസ്സർ പൈഗൊ അദ്ദേഹത്തിന്റെ 'പബ്ളിക് ഫിനാൻസ്' എന്ന ഗ്രന്ഥത്തിൽ ഈ സംഗതി സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ടു്. "ഓരോരുത്തനും കൊടുക്കേണ്ട ആദായനികുതിയുടെ തുക ഓരോരുത്തന്റേയും ധനസ്ഥിതി സംബന്ധിച്ച മററു അംശങ്ങളെക്കുറിച്ചുകൂടി ഗൌനിക്കാതെ വരവിന്റെ പരിമാണത്തെ മാത്രം ആസ്പദമാക്കി നിണ്ണയിക്കയാണെങ്കിൽ അതു ചുമത്തപ്പെടുന്ന എല്ലാവരുടെ മേലും തുല്യമായ ത്യാഗം ചുമത്താൻ സാധിക്കയില്ലെന്നുള്ളതു സ്പഷ്ടമായ സംഗതിയാണു്. ആദായനികുതിമൂലം ഓരോരുത്തന്റെ മേലും വീഴുന്ന ത്യാഗം തുല്യമായിരിക്കുന്നതിന്, ആനുഷംഗികങ്ങളായ അവസ്ഥാന്തരങ്ങൾ ഒരുപോലെയുള്ള ആളുകൾക്കു കിട്ടുന്ന പല വരവുകളേയും മാത്രം നോക്കി ആയാൽ പോരാ, തുല്യമായ വരവുകൾ ഉള്ള ആളുകളുടെ ആനുഷംഗികങ്ങളായ അവസ്ഥാന്തരങ്ങളേ കൂടി നോക്കിവേണം നികുതിനിണ്ണയം ശരിപ്പെടുത്തുന്നതു്" എന്നു് അദ്ദേഹം പറയുന്നു.

ഇംഗ്ളണ്ടിൽ ആദായത്തെ "ടോട്ടൽ ഇംകം," "അസ്സെസ്സബിൾ ഇംകം," "ടാക്സെബിൾ ഇംകം" എന്നു മൂന്നായി തരംതിരിച്ചിരിക്കുന്നു. ഒരുവന്റെ 'ടോട്ടൽ ഇംകം' എല്ലാ വരവിനങ്ങളിൽ നിന്നും ഉള്ള 'സമ്പാദിതവും' 'അസമ്പാദിതവും' ആയ ഇംകം (വരവു് അല്ലെങ്കിൽ ആദായം) ആകുന്നു. അസ്സെസ്സബിൾ ഇംകം എന്നാൽ ആകെയുള്ള സമ്പാദിതാദായത്തോടുകൂടി ആകെയുള്ള അസമ്പാദിതാദായം കൂട്ടി കിട്ടുന്ന തുകയിൽനിന്നു് ആകെയുള്ള സമ്പാദിതാദായത്തിന്റെ അഞ്ചിൽ ഒരു ഭാഗം കുറച്ചുകിട്ടുന്ന തുകയാകുന്നു. എന്നാൽ അങ്ങനെ കുറയ്ക്കുന്ന തുക 300 പവനിൽ കൂടിക്കൂടാ. ടാക്സെബിൾ ഇംകത്തിന്മേലാകുന്നു കരം ചുമത്തുന്നതു്. അതു് അസ്സെസ്സബിൾ ഇംകത്തേക്കാൾ വളരെ കുറഞ്ഞ ഒരു തുകയായിരിക്കും. അതു് അസ്സെസ്സബിൾ ഇംകത്തിൽനിന്നും വിവാഹത്തിനും സന്താനങ്ങൾക്കും മററു സംരക്ഷിക്കപ്പെടേണ്ടവൎക്കും മററും വേണ്ടി ചില തുകകൾ കുറച്ചുകിട്ടുന്ന മിച്ചമാകുന്നു. ഒരുവൻ അവിവാഹിതനാണെങ്കിൽ 100 പവനും വിവാഹിതനാണെങ്കിൽ 150 പവനും ആകുന്നു കുറയ്ക്കുന്ന തുക. സന്താനങ്ങളുടെ കായ്യത്തിൽ ആദ്യത്തെ കുട്ടിയ്ക്കു 50-—ം പിന്നീടുള്ള കുട്ടി

കൾക്ക് ഓരോന്നിനും 40 പവൻവീതവും കുറയ്ക്കുന്നു. 16 വയസ്സിൽ താഴെയുള്ള കുട്ടികൾക്കാണ് ഈ തുകകൾ കുറയ്ക്കുക. എന്നാൽ അവർ വിദ്യാഭ്യാസം ചെയ്തുകൊണ്ടിരിക്കയാണെങ്കിൽ അതിന്നുമേലും ഈ തുകകൾ മുറയ്ക്കു കുറയ്ക്കുന്നതാണ്. ഇതിനുംപുറമേ വിധവയായ അമ്മയ്ക്കുവേണ്ടി 25 പവനും കുടുംബത്തിലെ ഒരംഗം ഒന്നും സമ്പാദിക്കാൻ വയ്യാത്ത നിലയിലാണെങ്കിൽ അയാൾക്കുവേണ്ടിയും വാർദ്ധക്യംകൊണ്ടോ വല്ല വൈകല്യംകൊണ്ടോ മററോ ആണ്ടിനാൽ 50 പവനിൽ കൂടുതൽ സമ്പാദിക്കാൻ കഴിവില്ലാത്ത കുടുംബങ്ങൾക്കുവേണ്ടിയും 25 പവൻവീതവും കുടുംബത്തിൽ നിന്നും ചിലവിനു കൊടുത്തു കുടുംബത്തിൽ പാർക്കുന്ന ഒരു സ്ത്രീക്കുവേണ്ടി 50 പവനും കുറയ്ക്കുന്നുണ്ട്.

ഒരു അവിവാഹിതൻെറ ആകെയുള്ള സമ്പാദിതാദായം 125 പവനിൽ കുറവാണെങ്കിൽ അതിന്മേൽ ആദായനികുതി ചുമത്തുന്നതല്ല. അതുപോലെതന്നെ ഒരു അവിവാഹിതൻെറ ആദായം അസമ്പാദിതവും അതു 100 പവനിൽ താഴെയും ആയിരുന്നാൽ അതിന്മേലും നികുതി ചുമത്തുന്നതല്ല. ഒരു വിവാഹിതൻെറ സമ്പാദിതാദായം 187 പവൻ 10 ഷില്ലിങ്ങിൽ കവിഞ്ഞിരുന്നെങ്കിൽ മാത്രമേ അതിന്മേൽ നികുതി ചുമത്തുകയുള്ളു. അയാളുടെ ആദായം അസമ്പാദിതമാണെങ്കിൽ കരം ചുമത്തപ്പെടുന്നതിന് അതു 150 പവനിൽ കവിഞ്ഞിരിക്കണം.

ആകയാൽ ഇംഗ്ലണ്ടിൽ വിവാഹിതരേയും അവിവാഹിതരേയും തമ്മിലും, സന്താനമുള്ളവരേയും ഇല്ലാത്തവരേയും തമ്മിലും, ചിലവിനുകൊടുത്തു സംരക്ഷിക്കപ്പെടേണ്ട മററാളുകൾ ഉള്ളവരേയും ഇല്ലാത്തവരേയും തമ്മിലും നികുതി ചുമത്തുന്നവിഷയത്തിൽ കരംകൊടുക്കാനുള്ള ശേഷിയേ സംബന്ധിച്ചും വ്യത്യസ്ഥമായിട്ടാണു ഗണിക്കപ്പെടുന്നതു് എന്നു മേല്പറഞ്ഞതിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. വിവാഹിതനും സന്താനമുള്ളവനും മററു ചിലവിനുകൊടുക്കേണ്ടവർ ഉള്ളവനും, സന്താനങ്ങളെ വിദ്യാഭ്യാസംചെയ്യിക്കുന്നവനും വരുന്ന ചിലവ് അവിവാഹിതനും മററു കുടുംബഭാരമില്ലാത്തവനും വരുന്നചിലവിനേക്കാൾ കൂടുതലായിരിക്കുമെന്നുള്ളതു നിർവ്വിവാദമാണ്. അതിനാൽ അവരുടെ വരവിന്മേൽ നികുതിചുമത്തുമ്പോൾ ഈ ചിലവുകളെക്കുറിച്ചുകൂടി ഗൗനിക്കാത്തപക്ഷം അവർ സഹിക്കേണ്ടിവരുന്ന ത്യാഗം ഒരുപോലെയിരിക്കുന്നതല്ലല്ലോ. ഇതു സംബന്ധിച്ചു പ്രൊ. പൈഗൊ കാണിച്ചിട്ടുള്ള ഒരു ദൃഷ്ടാന്തം ഇവിടെ ഉദ്ധരിക്കാം. "അവിവാഹിതനായ ഒരുവൻ വിവാഹിതനും എന്നാൽ സന്താനമില്ലാത്തവനും ഭാര്യയ്ക്കു സ്വന്തമായി വരവില്ലായ്കയാൽ അവളുടെ ചിലവുകൾകൂടി നിർവ്വഹിക്കേണ്ടവനും ആയ മറെറാരുവൻ; വിവാഹിതനും രണ്ടുസന്താനമുള്ളവനും ഭാര്യയ്ക്കും കു

ട്ടികൾക്കും പ്രത്യേകവരവില്ലായ്കയാൽ അവരുടെ ചിലവുകൾകൂടി നിവ്വഹിക്കേണ്ടവനും ആയ മൂന്നാമതൊരുവൻ; അവരുടെ വരവു 1000 പവൻ വീതം; ഈ മൂന്നാളുകളുടേയും ആ വരവിന്മേൽ തുല്യമായ ആദായനികുതി ചുമത്തിയാൽ, അവരുടെമേൽ ചുമത്തപ്പെടുന്ന ത്യാഗം തുല്യമായിരിക്കയില്ലല്ലോ. അതായതു് ഒരേ വരവുള്ള ഈ മൂന്നാളുകളുടേയും കരം കൊടുക്കാനുള്ള ശേഷി ഒരുപോലെയല്ല. പൊതുവേ പറകയാണെങ്കിൽ ഓരോരുത്തന്റെയും നിയമപ്രകാരമുള്ള ആദായംകൊണ്ടു സംരക്ഷിക്കപ്പെടേണ്ട ആളുകളുടെസംഖ്യ വിവിധമാകയാൽ തുല്യമായ ത്യാഗം ഉദ്ദേശിക്കപ്പെടുന്ന ആദായനികുതിപദ്ധതിയിൽ ആ സംഗതിക്കു് ഏതെങ്കിലും വിധത്തിൽ പരിഹാരം കല്പിക്കേണ്ടതു് ആവശ്യമാണു്." "നാലു പെൺകുട്ടികൾ ഹൈസ്കൂളിലോ കാളേജിലോ പഠിക്കുന്ന ഒരു കുടുംബത്തിന്റെയും, പ്രായം പത്തുവയസ്സിൽ കുറഞ്ഞ നാലുപെൺകുട്ടികൾ ഉള്ള ഒരു കുടുംബത്തിന്റെയും വരവു തുല്യമാണെങ്കിൽ ആദായംകൊണ്ടു് ആദ്യത്തെ കുടുംബത്തിനു രണ്ടാമത്തെ കുടുംബത്തെപ്പോലെ ജീവിക്കാൻ സാധിക്കുമെന്നു കല്പിക്കുന്നതു പ്രത്യക്ഷത്തിൽതന്നെ തെററാണു് എന്നു കിങ്ങ് എഴുതിയിട്ടുള്ളതും പ്രൊഫ്സ്സർ ഉദ്ധരിക്കുന്നു. ഇനിയും അസമ്പാദിതാദായമുള്ള ഒരുവനു കരം കൊടുക്കാനുള്ള ശേഷി സമ്പാദിതാദായമുള്ളവനേക്കാൾ കൂടുതലായിരിക്കും. 'സമ്പാദിതാദായം എന്നും അസമ്പാദിതാദായം എന്നും ആദായങ്ങളെ തരം തിരിക്കുന്നതിൽ ഏതാണ്ടു സോഷ്യലിസ(സമഷ്ടിവാദം)ത്തിന്റെ ഛായ ഉണ്ടു്. എന്നാൽ സാക്ഷാൽ 'ശേഷി' പ്രമാണത്തേ കുറേക്കൂടി വിശാലമാക്കി അങ്ങനെ ചെയ്യുന്നതേ ഉള്ളു' എന്നാണു സർ ജോസയ്യ സ്റ്റാമ്പ്സ് പറയുന്നതു്. 'അസമ്പാദിതാദായം' എന്നതു് ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിലുള്ള വസ്തുവകകളുടെ ഉടമസ്ഥതയിൽ നിന്നുണ്ടാകുന്നതാകുന്നു. രണ്ടുപേരുടെ ആദായം തുല്യമാണു്; ഒരുവനു വസ്തുവകയുണ്ടു്; മററവനു് അതില്ല എന്നിരിക്കട്ടെ. അപ്പോൾ രണ്ടുപേരുടെ മേലും ഒരുപോലെ കരം ചുമത്തുന്നതായാൽ, വസ്തുവകയില്ലാത്തവൻ സഹിക്കേണ്ട ത്യാഗം മററവനേക്കാൾ കൂടുതലായിരിക്കും. ത്യാഗം രണ്ടുപേക്കും തുല്യമാകുന്നതിനു വസ്തുവകയില്ലാത്തവന്റെ കാൎയ്യത്തിൽ വല്ല ആനുകൂല്യവും ചെയ്തുകൊടുക്കേണ്ടതാണു്. ആകയാൽ ഇംഗ്ലണ്ടിൽ ആദായനികുതി നിയമത്തിൽ നികുതി ചുമത്തപ്പെടുന്ന ആളുകളുടെ വാസ്തവശേഷിയെ പരിപൂൎണ്ണമായി ചിന്തിക്കുന്നു എന്നു മേല്പറഞ്ഞതിൽ സ്പഷ്ടമാണു്.

ഇൻഡ്യയിലാകട്ടെ ആദായനികുതിനയം ഇതല്ല. ഇവിടെ ആളുകളുടെ ആദായത്തിൽനിന്നു കൂടുതൽ ശതമാനം കരം ഗവമ്മേണ്ടു കരസ്ഥമാക്കുന്നു; എന്നുമാത്രമല്ല, തുല്യസംഖ്യ നാമമാത്രാദായം കിട്ടുന്ന ആളുകളുടെ കുടുംബഭാരത്തെക്കുറിച്ചു ലേശമെങ്കിലും കണക്കുകൂട്ടുന്നതുമില്ല. ഇൻ

ഡ്യയിൽ ആദായനികുതിയിൽനിന്ന് ഒഴിവാക്കിയിട്ടുള്ള ഏറ്റവും കുറഞ്ഞ ആദായം കൊല്ലത്തിൽ 1000 ഉറുപ്പികയാണ്. ഇതിൽ കൂടുതൽ ആദായം ഉള്ളവരെയെല്ലാം സമുദായത്തിനു സമശതമാനം റേറവെച്ച് ആദായനികുതി ചുമത്തുന്നു. ഇംഗ്ലണ്ടിനേക്കാൾ വളരെ ദരിദ്രമായ ഒരു രാജ്യമാണ് ഇൻഡ്യ. ഇവിടെ ജനങ്ങൾ വളരെ കാലേക്കൂട്ടി വിവാഹംചെയ്യുന്നു. ദാമ്പത്യത്തിൽനിന്നുണ്ടാകുന്ന സന്താനങ്ങളുടെ സംഖ്യയും വളരെ കൂടുതലാണ്. ആളുകൾക്കു ഭാര്യാസന്താനങ്ങൾക്കു പുറമേ അനേകം ബന്ധുമിത്രങ്ങളെയും സംരക്ഷിക്കേണ്ടതായിരിക്കുന്നു. ഇതെല്ലാംകൊണ്ടു ഇൻഡ്യാക്കാരുടെ 'കരംകൊടുക്കാനുള്ള ശേഷി' ഇംഗ്ലീഷുകാരേക്കാൾ വളരെ കുറവാണ്; കേവലം വരവിനെ ആധാരമാക്കി നിർണ്ണയിക്കാവുന്നതല്ല അത്; കുടുംബങ്ങളിലെ വരവു വഹിക്കേണ്ട വ്യയഭാരം ഇവിടെ താരതമ്യേന വളരെ കൂടുതലാണു. ആകയാൽ ഇംഗ്ലണ്ടിലെപ്പോലെ അല്ലാതെ ഇവിടെ സമുദായത്തിനു സമശതമാനം റേറവച്ചു കരം ചുമത്തുന്നതു് എത്ര അന്യായമാണെന്നു പറയേണ്ടതില്ലല്ലൊ.

ജനസംഖ്യക്കണക്കുകൊണ്ടു് ഇക്കാര്യം ഒന്നുകൂടി വ്യക്തമാക്കാം. 1931-ലെ കാനേഷുമാരിക്കണക്കനുസരിച്ചു 46·7 ശതമാനം പുരുഷന്മാരും 49·9 ശതമാനം സ്ത്രീകളും വിവാഹിതരാണ്. 15-നും 40-നും ഇടയിൽ പ്രായമുള്ള 100 സ്ത്രീകളിൽ 34 പേർ വീതം വിവാഹം കഴിഞ്ഞവരായിരിക്കുന്നു. 1921-ലെ കണക്കനുസരിച്ച് ഇതു് 32 ആയിരുന്നതിനാൽ അനുപാതം വർദ്ധിച്ചുവരികയാണെന്നു കാണാം. സ്ത്രീകളിൽ അധികവും 15 വയസ്സിനു മുമ്പുതന്നെ വിവാഹം ചെയ്യപ്പെടുന്നു എന്നുള്ള കാര്യവും ഗൗനിക്കണം. ഇതിനുംപുറമേ 1921-നും 1931-നും ഇടയ്ക്കുള്ള ദശവർഷത്തിൽ ജനസംഖ്യതന്നെ 10·9 ശതമാനം വർദ്ധിച്ചിട്ടുണ്ടു്. അതിന്റെ മുമ്പിലത്തെ ദശവർഷത്തിൽ ജനസംഖ്യാവർദ്ധന 9 ശതമാനമായിരുന്നു. ഇവിടെ ആളുകളുടെ ധാരാളസന്തതിത്വവും ബഹുലാംഗകുടുംബങ്ങളുടെ ധാരാളത്വവും ഈ കണക്കു സ്പഷ്ടമാക്കുന്നു. വിധവകളുടെ സംഖ്യയും ഇവിടെ കൂടുതലാണ്. അതിനാൽ സമ്പാദിക്കാത്തവരും കുടുംബങ്ങൾ രക്ഷിക്കപ്പെടേണ്ടവരും ആയ അവരുടെ സംഖ്യയും കുടുംബങ്ങളിൽ ധാരാളമുണ്ടെന്നുകാണാം. വിധവകളല്ലാതെയും സമ്പാദിക്കാത്ത കുടുംബാശ്രിതരുടെ എണ്ണവും കുടുംബങ്ങളിൽ ഒട്ടും കുറവല്ല. ഇവിടെ 1931-ലെ സെൻസസ്സനുസരിച്ച്, അന്ധരുടെ സംഖ്യ 601370-ം ബധിരരുടെ സംഖ്യ 230895-ം, കുഷ്ഠരോഗികളുടെ സംഖ്യ 147911-ം ആണ്. സ്വയം സമ്പാദിച്ചു നിത്യത നിർവ്വഹിക്കാൻ വയ്യാത്ത ഇവർക്കു ജീവസന്ധാരണത്തിനു കുടുംബസ്വത്തുതന്നെയാണ് ആശ്രയം. ഇതുകൂടാതെ, പനി, ശ്വാസകോശരോഗങ്ങൾ, വിഷൂചിക, മസൂരി മുതലായ രോഗങ്ങൾ ബാധിച്ചു ശക്തിഹീന

ത, അംഗഭംഗം മുതലായവ കൊണ്ടു വേലചെയ്യാൻ വയ്യാത്തവരായിത്തീരുന്നവരും വളരെയുണ്ട്. അവരെയും കുടുംബസ്വത്തു രക്ഷിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ വന്നുചേരുന്ന കുടുംബങ്ങളുടെ വ്യയഭാരം ചിന്തിച്ചുനോക്കുക!

അതുകൊണ്ട്, വിവാഹിതക്കും സന്താനങ്ങൾ ഉള്ളവക്കും കുടുംബങ്ങളിൽനിന്നു വ്യയം നിവ്ഹിക്കേണ്ട മററാളുകൾ ഉള്ളവക്കും ആദായനികുതിവിഷയത്തിൽ ചില പരിഹാരങ്ങൾ ചെയ്തുകൊടുക്കയാണു വേണ്ടതു്. എന്നാൽ ഇവിടെ അങ്ങനെ പരിഹാരങ്ങൾ ഒന്നും ചെയ്തുകൊടുക്കുന്നില്ല എന്നുമാത്രമല്ല നികുതിയ്ക്കു വിധേയമായ ഏററവും കുറഞ്ഞ വരവു് ആണ്ടിൽ 2000 ഉറുപ്പിക ആയിരുന്നതു് 1000 ഉറുപ്പികയായി കുറയ്ക്കുയാണു ചെയ്തതു്. 'ഇവിടെ നികുതിഭാരത്തിൻെറ ഒരു വലിയ ഭാഗം വഹിക്കുന്നതു് അത്ഥശക്തിയും നികുതി കൊടുക്കാനുള്ള ശേഷിയും കുറഞ്ഞ ജനവിഭാഗമത്രെ.'

തിരുവിതാംകൂറിലെ ജനങ്ങളുടെ സാമ്പത്തികശക്തി ബ്രിട്ടീഷ് ഇൻഡ്യയിലേക്കാൾ കുറഞ്ഞിരിക്കണം ആദായനികുതിക്കാര്യത്തിൽ "കരം കൊടുക്കാനുള്ള ശേഷി"യും 'തുല്യത്യാഗതത്വ'വും പരിഗണിക്കേണ്ടതല്ലയോ?.

# വിദ്യാഭ്യാസം

(ഡാക്ടർ എൽ. എ. രവിവമ്മ)

നമ്മുടെ നാട്ടു് ഇൻഡ്യയിൽ മററെല്ലാ ദിക്കിനേയും അപേക്ഷിച്ചു കൂടുതൽ അഭ്യസ്തവിദ്യരുള്ളതാണു് എന്നൊരു സാമാന്യവാക്കു പരക്കെ പറഞ്ഞുവരുന്നുണ്ടു്. എഴുത്തു പഠിച്ചവർ നമ്മുടെ നാട്ടിൽ കുറെ അധികം ഉണ്ടായിരിക്കാം. പക്ഷെ; എഴുത്തുപഠിപ്പും വിദ്യാഭ്യാസവും ഒന്നാണൊ എന്നു തീരുമാനിക്കുന്നതു വളരെ ആലോചിച്ചു വേണ്ടതാണു്.

വിദ്യാഭ്യാസം എന്നുവച്ചാൽ, അഥവാ, വിദ്യാഭ്യാസത്തിൽനിന്നും നാം ആശിക്കുന്ന ഫലം, എന്തു്? പാശ്ചാത്യദൃഷ്ട്യാ, "വിദ്യാഭ്യാസം തദേവഫലം" (Education for its own sake) എന്നാണു കാണുന്നതു്. അതുതന്നെയാണു് അതിൻെറ ഫലം എന്നതു് ഒരു നിവ്വചനമല്ല. അഥവാ,

സത്യം അങ്ങനെ ആണെങ്കിൽ അങ്ങനെയുള്ള ഫലത്തിനായി യത്നിക്കുന്നതു ബാലിശവുമാണ്. പുരാതന ഭാരതീയർ വിദ്യാഭ്യാസത്തിനു ചില ഫലങ്ങൾ നിർദ്ദേശിച്ചിരുന്നു. ഒററവാക്കിൽ പറഞ്ഞാൽ തനിക്കും അന്യർക്കും ആവതും ഉപദ്രവരഹിതമായും, താനുൾപ്പെട്ട ലോകത്തിനൊട്ടാകെ ജീവിതസുഖവും മനശ്ശാന്തിയും വർദ്ധിപ്പിക്കുന്നതായും, ജീവിതം നയിക്കാവുന്ന സംസ്കാരലാഭമാണു വിദ്യാഭ്യാസംകൊണ്ടു് അവർ ഇച്ഛിച്ച ഫലം.

ലോകത്തിൽ ഏതു ജീവിക്കും, മനുഷ്യനു വിശേഷിച്ചും, തനിക്കു ദുഃഖം അരുതു്, സുഖം വേണം എന്നാണു നിത്യമായ ഏക ഇച്ഛ. ഇതിന്റെ രൂപഭേദങ്ങളും വികാരവിശേഷങ്ങളും ആണു നാം കാണുന്ന സകലവിധമായ ഇച്ഛകളും. ഈ ഇച്ഛകളെ സാധിക്കാനായിട്ടുള്ള യത്നങ്ങളാണു സകലവിധമായ പ്രപഞ്ചവ്യവഹാരങ്ങളും. മൂലരൂപം തനിക്കു സുഖം വേണം, ദുഃഖമരുതു്, എന്നുള്ളതാണെന്നു പറഞ്ഞുവല്ലൊ. ഈ ആഗ്രഹസാദ്ധ്യത്തിനായിട്ടുള്ള പ്രവൃത്തിയും മൂലരൂപത്തിന്റെ അതിയായ ശക്തിഹേതുവായി, പരനു ദൂഷ്യം വന്നാലും തനിക്കു സുഖം വേണമെന്നുള്ള മോഹം മുൻനിന്നു്, അന്യനു വളരെ ദോഷകരമായിത്തീരാനിടയുണ്ടു്. എന്നല്ല, പ്രായേണ അങ്ങനെ പ്രവർത്തിച്ചുവരുന്നുമുണ്ടു്. ഈ ദോഷം വരാതിരിക്കുകയാണു വിദ്യാഭ്യാസത്തിന്റെ ഒരു മുഖ്യമതലം. ഇതാണു "ധർമ്മാഭ്യാസം." ഇതു്, ഏടിൽനിന്നും കാര്യക്ഷമമായ വിധത്തിൽ ഒരിക്കലും പഠിക്കത്തക്കതല്ല. "Honesty is the best policy" "സത്യംവദ" എന്നിത്യാദി ലക്ഷോപലക്ഷം തവണ കാപ്പി എഴുതിയിട്ടില്ലാത്തവർ വളരെ ചുരുങ്ങും. ഫലമോ? ഏതുമില്ലതാനും. ധർമ്മപാഠങ്ങൾ ഗ്രന്ഥത്തിൽനിന്നും പഠിക്കാനെളുതല്ല. "കാപ്പിബുക്ക്മാക്സിം" "ഏട്ടിലപ്പടി" എന്നിത്യാദി അവജ്ഞാസൂചകചൂർണ്ണികളുടെ അർത്ഥം മുൻപറഞ്ഞതുതന്നെയാണ്. അതിനാൽ തൊട്ടിലുമുതൽ നിരന്തരം അഭ്യസിച്ചു പഠിക്കുകയേ തരമൊള്ളു. ഗൃഹത്തിലും ഗുരുകുലത്തിലും ഒരുപോലെ ധർമ്മക്രമമനുസരിച്ചു്. അതായതു പരനു ദോഷലേശം അകപ്പെടാതെ വരത്തക്ക വിധത്തിൽ, ജീവിക്കാൻ ചിട്ടയിട്ടു് അഭ്യസിപ്പിക്കുകതന്നെ വേണം. ഈ സംഗതി ഇന്നു നമ്മുടെ ഗൃഹങ്ങളിലാകട്ടെ, വിദ്യാലയങ്ങളിലാകട്ടെ അണുമാത്രമെങ്കിലും കാണുന്നില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. പള്ളിക്കൂടത്തിൽ പഠിക്കാനുള്ള ആരോഗ്യരക്ഷാശാസ്ത്രത്തിൽ, പല്ലുതേയ്ക്കണം, പല്ലിന്റെ ഇടയിൽ വൃത്തികേടിരുന്നാൽ പല രോഗങ്ങൾക്കും കാരണമാണു്, എന്നെല്ലാം പഠിപ്പിക്കുന്നതു് ഇത്തിൾകൊണ്ടു കുത്തുപിടിച്ച വല്ല മുതലവായനുമാണെങ്കിൽ ഫലം പറയാനുമില്ല. ഗൃഹത്തിൽ തുപ്പൽതൊട്ടു സ്ലേററു തുടയ്ക്കരുതെന്നോ മൂത്രമൊഴിച്ചാൽ ശൗചിക്കണമെന്നൊ, അർത്ഥമറിയാതെയാണെങ്കിലും, വല്ല

മാമൂൽപ്രിയന്മാരായ മാതാപിതാക്കന്മാർ അഭ്യസിപ്പിക്കുന്നുവെങ്കിൽ, ബി. എ. പാസ്സായ പള്ളിക്കൂടംവാദ്ധ്യാർ ഇവയെല്ലാം മൗഢ്യാചാരമാണെന്നു പുഞ്ചിരിയോടുകൂടി അപഹസിക്കുന്നു. ഇംഗ്ലീഷ് പഠിക്കാത്ത പാവംപിടിച്ച അച്ഛനും അമ്മയും പറഞ്ഞുകൊടുക്കുന്നതിനെല്ലാം ബാലദൃഷ്ട്യാ വില ഇടിയുന്നു. ബി. എ. ക്കാരന്റെ വാക്കിനു പ്രാമാണികത്വവും വരുന്നു. ഇങ്ങനെ ഗൃഹത്തിൽ ധർമ്മപാഠങ്ങൾ ഉണ്ടെങ്കിൽപോലും, പള്ളിക്കൂടത്തിലെ ചിട്ടകൊണ്ട് അവയും പ്രയോജനകരമായി ഭവിക്കുന്നില്ല.

ധർമ്മജീവിതം സ്വഭാവമാകത്തക്കവണ്ണം സിദ്ധമാകാതെ മറ്റെന്തറിവും പ്രയോജനകരമായി വരുകയില്ല. ഇന്നു നിലവിലിരിക്കുന്ന യാതൊരേർപ്പാടുകൾകൊണ്ടും ഗൃഹവും വിദ്യാലയവുംകൂടി യോജിച്ചു പ്രവർത്തിക്കാൻ വേണ്ട സൗകര്യങ്ങൾ വരുത്തിയിട്ടില്ല. എല്ലാ പള്ളിക്കൂടങ്ങൾ സംബന്ധിച്ചും രക്ഷാകർത്താക്കന്മാരും വാദ്ധ്യന്മാരും കൂടിച്ചേർന്ന് ഒരു സംഘം രൂപീകരിച്ചു മാസത്തിൽ ഒരിക്കൽ എങ്കിലും സമ്മേളനങ്ങൾ നടത്തി കുട്ടികളുടെ ധർമ്മാനുസൃതരീതികൾക്ക് ഉതകുന്ന മാർഗ്ഗങ്ങളെപ്പററി ചിന്തിക്കുന്നതു പ്രയോജനകരമായിരിക്കുമെന്നു തോന്നുന്നു. ഏതുവിധത്തിലായാലും ധർമ്മാനുസൃതമായ ജീവിതചിട്ടയിൽ കുട്ടികളെ വളർത്തേണ്ടതു വിദ്യാഭ്യാസപദ്ധതിയിൽ പ്രഥമാവശ്യമാണെന്നു നിസ്സംശയം പറയാം. ഹൈസ്ക്കൂൾ ക്ലാസിന്റെ ചുവട്ടിലുള്ള ഏതെങ്കിലും ഉയർന്ന കക്ഷ്യകളിൽ ഒന്നിൽവച്ചു (വിദ്യാർത്ഥികൾ 15 വയസ്സോ അധികമോ പ്രായമുള്ള കക്ഷ്യയായിരിക്കണം) കുമാരഭൃത്യ സംബന്ധമായ പാഠങ്ങൾ നിർബന്ധമായിത്തന്നെ പഠിപ്പിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. അതുപോലെതന്നെ ട്രെയിനിംഗുപള്ളിക്കൂടങ്ങളിൽ കുട്ടികളെ ധർമ്മാനുസൃതമായി നടത്തേണ്ടും മാർഗ്ഗങ്ങൾ കൃതയോഗ്യമാംവണ്ണം (With practical Training) പഠിപ്പിക്കേണ്ടതും അത്യാവശ്യമാണ്.

ധർമ്മമായി ജീവിക്കാൻമാത്രം പഠിച്ചാൽ പോരല്ലൊ. ജീവിതത്തിന് അത്യാവശ്യമായ ഉപകരണം—അർത്ഥം—സമ്പാദിക്കുവാൻ വേണ്ടുന്ന വഴികൾകൂടി അറിയേണ്ടതുണ്ട്. ഇതും വിദ്യാഭ്യാസംകൊണ്ടുണ്ടാകേണ്ടതാണ്. ഗ്രന്ഥത്തിൽനിന്നും, പരിചയംകൊണ്ടും-രണ്ടുവിധവും-ജീവിതോപായലബ്ധിക്കു വേണ്ട സാമർത്ഥ്യം ഉണ്ടാകണം. കലംമെനയാനും, കലപ്പ ഉഴവാനും, കള പറിക്കാനും, കയർ പിരിക്കാനും ഒക്കെ പള്ളിക്കൂടങ്ങളിൽനിന്നുംതന്നെ പഠിക്കാൻ തക്ക സൗകര്യമുണ്ടാകണമെന്നു വിചാരിച്ചാൽ നടപ്പിൽവരുന്ന കാര്യമല്ല. ഇന്നത്തെ പരീക്ഷകൾ ജയിച്ച് എല്ലാവരും സർക്കാർ ഉദ്യോഗംകൊണ്ടുതന്നെ കഴിഞ്ഞുകളയാമെന്നു വിചാരിച്ചാൽ അതും തീരെ നടപ്പില്ലാത്ത സംഗതിയായിത്തീരും. അഭിരുചി, ശരീരത്തിന്റേയും ബുദ്ധിയുടേയും കെല്പ്, മാതാപിതാക്കന്മാരുടെ ധനസ്ഥി

തി, സ്വദേശത്തിൽ വിലപിടിയുന്ന തൊഴിലുകളുടെ സ്വരൂപം, അഭ്യസിക്കാൻ സുലഭമായ പദ്ധതി എന്നിത്യാദി പല ഉപാധികളുടേയും ഗുണദോഷം നിഷ്പക്ഷപാതനിലയിൽ നല്ലവണ്ണം ആലോചിച്ചുവേണം അത്ഥാപ്തിക്ക് ഒരുത്തന് ഇന്ന മാൎഗ്ഗം വേണമെന്നു കല്പിച്ചു ശ്രമിച്ചുതുടങ്ങാൻ. ഇക്കാൎയ്യത്തിലും രക്ഷാകത്താക്കന്മാരും ഗുരുക്കന്മാരും ചേൎന്ന ഒരു സംഘത്തിന്ന നല്ല സഹായം ചെയ്യാൻ കഴിയും. ഇതിനായുള്ള ശ്രമങ്ങൾ ഒരു 12 വയസ്സിനുമേൽ മതിയാകും. അതുവരെ, ധമ്മമാൎഗ്ഗം വിടാതെ ജീവിക്കാനും, മാതൃഭാഷ വായിച്ചു മനസ്സിലാക്കാനും, അത്യാവശ്യം കണക്കുചെയ്യാനും ഉള്ള കെല്പുവന്നാൽ മതിയാകുന്നതാണ്. ഇതു തുടങ്ങിയതിനുശേഷവും ധമ്മവൃത്തി വരാതെ ജീവിക്കുന്നതിനു വേണ്ട നിഷ്കൎഷ മാതാപിതാക്കന്മാരും ഗുരുക്കന്മാരും ഉപേക്ഷിച്ചുകൂടാ.

ഇപ്പോൾമുതൽ തൃതീയപുരുഷാത്ഥം സാധിക്കുന്നതിന്—മനസ്സിന് ആനന്ദമൂലമാകുന്ന കലാദിപരിചയങ്ങൾ സാധിക്കുന്നതിന്—പററിയ കാൎയ്യങ്ങൾകൂടി തുടങ്ങാം. കാവ്യനാടകാദികൾ, ചരിത്രപാഠങ്ങൾ, സംഗീതാദി ഇതരകലകൾ ഇവയിൽ ഏതെങ്കിലുമോ, പലതുമോ, ആവശ്യവും അഭിരുചിയും അനുസരിച്ച്, ഈ ഘട്ടംമുതൽ പഠിപ്പിക്കേണ്ടതാണ്. ഏകദേശം ഇപ്പോൾമുതൽതന്നെ ആദിമത്തിൽ ഇട്ട ധമ്മചിട്ടകളുടെ ആവശ്യം, അത്ഥം, മീമാംസ മുതലായതും ലഘുപാഠങ്ങളായി തുടങ്ങാം. ഈ ക്രമത്തിൽ ചിട്ടയിട്ടാൽ ഒരു പതിനെട്ടുവയസ്സാകുമ്പോഴേക്കും ഏതൊരുവനും സുസംസ്കൃതനായി തീരാൻ കഴിയും. ഇത്രയുമെങ്കിലും സാമാന്യവിദ്യാഭ്യാസംകൊണ്ട് എവക്കും സാധിച്ചുകിട്ടണം. ഓരോ ശാസ്ത്രസംബന്ധമായും മററുമുള്ള ഉപരിവിദ്യാഭ്യാസകാൎയ്യം അത്ഥാപ്തിക്കോ, ജ്ഞാനാപ്തിക്കോ, ഈ പ്രാഥമികസംസ്കാരശേഷം, സിദ്ധിക്കത്തക്കവിധം രൂപപ്പെടുത്തണം. ആവക വിദ്യാഭ്യാസത്തിനു പുറപ്പെടുന്നവർ നല്ല ബുദ്ധിയുള്ളവർ മാത്രം ആയിരിക്കേണ്ടതുമാണ്. അഥവാ ഉപരിവിദ്യാഭ്യാസം ഇന്നത്തെ സവ്കലാശാലകളുടെ സമ്പ്രദായത്തിൽത്തന്നെ ഇരുന്നാലും തരക്കേടില്ല. മനുഷ്യനെ മനുഷ്യനാക്കാനുള്ള പ്രാഥമികസംസ്കാരം ശരിയായാൽ നാം അഭ്യസ്തവിദ്യരായി.

ഇതിനെല്ലാം ഗവമ്മെണ്ടു മുൻനിന്നും, സഹായിച്ചും, തന്നെ വേണമെന്ന് ഒരാവശ്യവും ഇല്ല. ഗുരുക്കന്മാരും പള്ളിക്കൂടം മാനേജരന്മാരുംകൂടി വിചാരിച്ചാൽ ഒട്ടുമുക്കാലും സാധിക്കാവുന്നതാണ്. വിഘ്നേശ്വരനെ വിളിച്ചു നിലവിളിച്ച വണ്ടിക്കാരനേപ്പോലെ ഗവമ്മെണ്ടിനെ വിളിച്ചു നിലവിളിച്ചുകൊണ്ടുനിന്നാൽ വണ്ടിച്ചക്രം ചെളിയിൽ ആണ്ടുകിടക്കുകയേ ഉള്ളു. യഥാശക്തി തോൾകൊടുത്തു ചക്രം ഇളക്കാൻ ശ്രമിക്കുന്ന വണ്ടിക്കാരനെ, വിളിക്കാതെതന്നെ, വിഘ്നേശ്വരൻ വന്നു സഹായിക്കും.

# ശ്രീ നീലകണ്ഠഗുരുപാദർ

(പണ്ഡിതർ ഇ. വി. രാമൻ നമ്പൂതിരി)

സുപ്രാതമിന്നിവന്നു; സജ്ജനപൂജ്യനാമാ-
വിപ്രാഗ്രിമന്റെ വരവിഗ്രഹമോർക്കുവാനും,
അപ്രാകൃതം ചരിതമല്പമുരയ്ക്കുവാനും
സപ്രാഭവം സമയമൊട്ടു ലഭിച്ചുവല്ലോ. (1)

കണ്ണീരൊഴുക്കുവതിനും, കദനക്രമങ്ങ-
ളെണ്ണീടുവാനുമിഹ സംഗതിയില്ലതന്നെ;
കണ്ണീസുതാദികളുമാർന്നിതു കാലധർമ്മം;
നിർണ്ണീതമാണു നിലവിട്ടൊരതിൻവിലാസം. (2)

തത്ത്വപ്രധാനവിഷയോന്മുഖമായ് സ്വകീയ-
സത്ത്വം പുലർത്തി വിജയിച്ചവനത്പതിപ്പൂ,
തത്ത്വം നിനയ്ക്കിലവനേ ജനതാഭിവന്ദ്യൻ;
തത്ത്വം പദാർത്ഥപരമാർത്ഥപരാർദ്ധ്യചര്യൻ. (3)

സൂരിവ്രജേശ്വരതയാർന്നു പുകഴ്ന്ന "പുന്നാ-
ശ്ശേരി"ദ്വിജൻ, ദ്വിജവരധ്വജഭക്തരാജൻ;
പാരിച്ച ഭാരത പുരാണമഹത്തരോക്ത-
ചാരിത്രമാതൃക—നമിക്കുവിനാ മഹസ്സിൽ. (4)

ഹേ കേരളീയ ഗുരുനാഥ! ഭവത്കുശാഗ്ര—
ധീ കേളിയാടിയവ വിദ്യകളൊക്കെയോർക്കിൽ;
ശ്ലോകേതരം സ്ഥിരതരം തവ ലബ്ധമാമാ-
രാകേന്ദുസുന്ദരയശസ്സിനഹോ നിദാനം! (5)

കാലാന്തരത്തിലൊരു പണ്ഡിതനെന്ന കീർത്തി
നാലാളൊടൊപ്പമെളുതായെവനും പരത്താം;
മേലാൽ പഠിപ്പിനു വയസ്സിരുപത്തിയഞ്ചു-
മേലാത്തൊരങ്ങയുടെ സന്നിധി പൂകുകെന്നായ്; (6)

സ്വന്തം സുശിഷ്യരൊടു സത്സുധി "പാച്ചുമൂത്ത-
ത്"ന്താം ഗമിയ്ക്കുമളവോതിയതോർത്തു കണ്ടാൽ
എന്തത്ഭുതം! വിവിധവൈദുഷിയന്നുമന്നൊ
ചന്തം ഭവാനധികമായരുളിക്കഴിഞ്ഞു! (7)

ശ്രേയഃ പരമ്പരപെറുന്ന "മഹാമഹോപാ-
ധ്യായ" സ്ഥിതിയ്ക്കുപരിയായിത്തു നാം നിനപ്പൂ;
ആയത്തമാം പദമതിൻ പരമാന്തരൂപ്യം
ഭൂയസ്തരാം സ്വചരമാവധിയങ്ങുകാട്ടീ. (8)

ബ്രഹ്മണ്യനാണു, ബഹു കർമ്മഠനാണു, സാക്ഷാൽ
ബ്രഹ്മന്റെ തുല്യതയെഴും ഗുരുവര്യനത്രേ;
ഇമ്മന്നിനെത്ര തപമാളുകിൽ മാത്രമുണ്ടാം
ബ്രഹ്മൻ! ഭവന്മഹിമയാന്നൊരു പുത്രരത്നം!! (9)

പേരാളിടുന്ന പെരിയാർത്തടമൊന്നു, പിന്നെ-
പ്പേരാറുതൻ നികടഭൂവിവ രണ്ടുമൊപ്പം
ആരാധ്യമായതുല ശങ്കര—നീലകണ്ഠ-
സ്വാരാജ്യഗാമികൾ ഗുരുക്കൾ നിമിത്തമാക്കും. (10)

കാലേയകാലകലുഷത്വനിമിത്തമായി
മേലേജ്ജഗത്തിലുമുപപ്ലവമേല്പതാകിൽ
ഹേ, ലേശവും വിശയമെന്നിയെ മന്നിൽനിന്നു
കാലേഭവാനതിനുമേകണമേ കലാശം! (11)

വിദ്വച്ചൂഡാമകുടകോടിയിലുല്ലസിയ്ക്കും
സദ്വന്ദനീയ രമണീയമണേ! മഹാത്മൻ!
ത്വദ്വർണ്ണനം ത്വദുപമാന ജനൈകസാധ്യം;
മദ്വാക്തുതയ്ക്കിവിടെ മാപ്പരുളീടണം മേ. (12)

# ഉപന്യാസമഞ്ജരി

(ജി. രാമൻമേനോൻ, എം. എ. ബി. എൽ.)

പല മാന്യന്മാരെഴുതിയ എട്ട് ഉപന്യാസങ്ങളടങ്ങിയ ഒരു പുസ്തകമാണ്, ഉപന്യാസമഞ്ജരി. ഇവയിൽ പലതും വളരെമുമ്പ് (ഏകദേശം 25 കൊല്ലം മുമ്പ്) എഴുതിയവയാണ്. ഇതു നിമിത്തം, ഇവയിൽ പലതിലേയും പല പ്രസ്താവങ്ങൾ, ഈ കാലത്തെ സ്ഥിതിക്കു യോജിക്കുന്നില്ല. പിന്നീടുണ്ടായിട്ടുള്ള ശാസ്ത്രീയകണ്ടുപിടിത്തങ്ങൾ കൊണ്ടും, ചില രാജ്യങ്ങളിലെ സാമുദായികവും മററുമായ പരിവർത്തനങ്ങൾ കൊണ്ടും, മേൽപറഞ്ഞ

ചില പ്രസ്താവങ്ങൾ പഴങ്കഥകളായി തീൎന്നിട്ടുണ്ടു്. അധ്യാപകന്മാർ, ഈ സംഗതികൾ കുട്ടികളെ മനസ്സിലാക്കാത്തപക്ഷം, പല തെററിദ്ധാരണകൾക്കും ഇടയാകും "പരമാണുപ്രാണികൾ", "നമ്മുടെ കൃഷിപരിഷ്കരണം", "ചീനരാജ്യവും അവിടത്തെ ജനങ്ങളും", "ആരോഗ്യരക്ഷ", എന്നീ ഉപന്യാസങ്ങളിലെ പ്രസ്താവങ്ങളിൽ, ആധുനിക കാലസ്ഥിതിയനുസരിച്ചു വരുത്തേണ്ട വ്യത്യാസങ്ങൾ അധ്യാപകന്മാർ കുട്ടികളെ മനസ്സിലാക്കണം. "പരമാണുപ്രാണികൾ" എന്ന ഉപന്യാസത്തെ ചില ആധുനികശാസ്ത്രതത്വങ്ങളനുസരിച്ചു പരിശോധിച്ചുനോക്കാം. ഇതിന്റെ തലക്കെട്ടു് "പരമാണുപ്രാണികൾ" എന്നാണെങ്കിലും, ഇതിൽ അധികഭാഗങ്ങളിലും, പ്രസ്താവിച്ചിരിക്കുന്നതു്, രോഗത്തിനും മററും കാരണമായി വിചാരിക്കപ്പെട്ടിരിക്കുന്ന ചില അണുജീവികളെക്കുറിച്ചാണു്. പരമാണുജീവികൾ, എല്ലാ ജീവജാലങ്ങളുടേയും ദേഹങ്ങളിലെ അന്തിമസജീവഘടകങ്ങളാണു്. പല രോഗങ്ങൾക്കും കാരണങ്ങളെന്നു പറയപ്പെടുന്ന ചില അണുജീവികളുടെ ദേഹങ്ങളും, മനുഷ്യരുടെയും മൃഗങ്ങളുടേയും, സസ്യങ്ങളുടേയും ദേഹങ്ങളും പരമാണുജീവികളുടെ പലതരം സംഘടനകൾ തന്നെ. പരമാണുജീവികൾക്കു മററു ജീവികളെപ്പോലുള്ള മരണമില്ലെന്നു പറയാം.

മരണമില്ലായ്മ സിദ്ധിച്ചിരിക്കുന്ന ഈ അണുജന്തുക്കൾ വളരെ ഉപദ്രവികളും തന്മൂലം പരക്കെ വെറുക്കപ്പെട്ടുന്നവയും ആണെന്നു ഈ ഉപന്യാസത്തിൽ (5-ാം പുറം) പറഞ്ഞിരിക്കുന്നതു എല്ലാത്തരം അണുജീവികളേയും കുറിച്ചാണെങ്കിൽ, അതു ശരിയല്ല. ചിലതരം അണുജീവികൾ, മനുഷ്യൻ മുതലായ എല്ലാ ജന്തുക്കളുടേയും ദേഹത്തിന്റെ നിലനില്പിന്നു അത്യാവശ്യമായിരിക്കുന്നു. അവ നശിച്ചാൽ, എല്ലാ ദേഹങ്ങളും നശിക്കും. കാളറ മുതലായ ചില രോഗങ്ങളുണ്ടാക്കുന്ന അണുജീവികളെക്കുറിച്ചാണു്, മേല്പറഞ്ഞ ഭാഗത്തിൽ പറഞ്ഞിരിക്കുന്നതെങ്കിൽ, അവയ്ക്കു മരണമില്ലെന്നു പറയുന്നതു ശരിയാണെന്നു തോന്നുന്നില്ല. അവയ്ക്കു ഭക്ഷണത്തിനാവശ്യമുള്ള സാധനങ്ങൾ (ദുഷിച്ചവ) തീൎന്നാൽ അവയും വേഗം നശിക്കുന്നു. അവയുടെ ഘടകങ്ങളായിരുന്ന പരമാണുജീവികളും (Microzyme) മററു പദാൎത്ഥങ്ങളും ശേഷിക്കും. ഗുണകരങ്ങളായ അണുജീവികളും നാശമില്ലാത്തവയല്ല.

ഒന്നിച്ചു നിവൃത്തിയിരിക്കുന്ന ജീവജാലങ്ങളുടെ ഇടയിൽ ഒരു അണുജന്തുവിനെ, അതിന്റെ വൎദ്ധനശക്തിക്കെതിരായ തടസ്സങ്ങൾ ഒ...ം നേരിടാത്തവിധത്തിൽ കൊണ്ടുവയ്ക്കുന്നപക്ഷം, ഒരാഴ്ചക്കുള്ളിൽ, ഭൂമിയും അണുജന്തുക്കളും മാത്രം ശേഷിക്കുമെന്നു ഈ ഉപന്യാസത്തിൽ പ്രസ്താവിച്ചിരിക്കുന്ന സങ്കല്പത്തിൽ പല അനുപപത്തികളുണ്ടു്. ഇതു ഒരു രോഗാ

ണുവിനെക്കുറിച്ചാണു പറഞ്ഞിരിക്കുന്നതെങ്കിൽ, മററു ജീവികളുടെ ജീവനോട്ടുകൂടിയ സ്ഥിതിതന്നെ രോഗാണുവിൻെറ വളൎച്ചയ്ക്കു പലവിധത്തിൽ തടസ്സമായിരിക്കും. അതുകൊണ്ടു തടസ്സങ്ങളെല്ലാം നീക്കുമ്പോൾ, മററു ജീവികളെയും നീക്കേണ്ടിയിരിക്കുന്നു. പരമാണുജീവിയെക്കുറിച്ചാണു പറഞ്ഞിരിക്കുന്നതെങ്കിൽ, അതു, മററുജീവികളെ നശിപ്പിക്കുന്നില്ലാത്തതിനാൽ, ഈ സങ്കല്പം അതിനു യോജിക്കുന്നതല്ല.

ചിലതരം അണുജീവികൾ, എല്ലാത്തരം ജീവജാലങ്ങളുടേയും ജീവിതത്തിന് അത്യാവശ്യമാണെന്നു ഉപന്യാസത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതു ശരിതന്നെ. എന്നാൽ, ഇവ നശിച്ചാൽ, മനുഷ്യൎക്കും മററു ജീവികൾക്കും കുറേകാലത്തേക്കു സുഖമായി ജീവിച്ചിരിക്കാമെന്നു സങ്കല്പിച്ചിരിക്കുന്നതു ശരിയല്ല. മനുഷ്യദേഹത്തിൻേറയും മററും സംഘടനതന്നെ പലതരം അണുജീവികളെക്കൊണ്ടാണ്. അതുകൊണ്ട്, ഉപന്യാസകൎത്താവു സങ്കൽപിച്ചിരിക്കുന്നതുപോലെ എല്ലാത്തരം അണുജീവികളും നശിച്ചാൽ, അതോട്ടുകൂടിത്തന്നെ എല്ലാ ജീവജാലങ്ങളും നശിക്കും. ഒരു നിമിഷംപോലും മററുള്ളവയുടെ ജീവിതം സാധ്യമല്ല. കാളറ മുതലായവയ്ക്കു കാരണമായ അണുജീവികൾമാത്രം നശിച്ചാൽ, മററു ജീവജാലങ്ങളുടെ ജീവിതത്തിനു യാതൊരു ഹാനിയും നേരിടുമെന്നു തോന്നുന്നില്ല. രോഗാണു ജന്തുക്കളിൽ ഓരോരോ വൎഗ്ഗത്തിന് ഓരോരോ സാധനങ്ങളാണു ഭക്ഷണമെന്നു പറഞ്ഞിരിക്കുന്നതു് ശരിയായിരിക്കാം. എന്നാൽ, മനുഷ്യരുടേയും മററും ദേഹങ്ങളിൽ ഓരോഭാഗമാണ് ഇവയുടെ ഭക്ഷണമെന്നു വിചാരിക്കാൻ കാരണമില്ല. രോഗാണുക്കൾ വൎദ്ധിക്കണമെങ്കിൽ, ദേഹത്തിൻെറ ഓരോ ഭാഗങ്ങളിൽ, ഓരോതരം ദുഷ്ടുകൾ ക്രമത്തിലധികം ഉണ്ടായിരിക്കണമെന്നാണ് ആധുനികശാസ്ത്രവും അനുഭവവും തെളിയിക്കുന്നതു്. പ്രത്യേകതരം അന്യവസ്തുക്കൾ (ദുഷ്ടുകൾ) ഇല്ലാത്ത ഒരു ദേഹത്തിൽ രോഗാണുക്കൾക്കു വളരാനോ, രോഗമുണ്ടാക്കുവാനോ സാധിക്കയില്ല. അനേകലക്ഷം രോഗാണുജീവികൾ നമ്മുടെ ദേഹത്തിലും, ദേഹരന്ധ്രങ്ങളിലും എല്ലാ സമയത്തും ഉണ്ടായിരിക്കുമെങ്കിലും നമുക്ക് എല്ലായ്പ്പോഴും രോഗബാധയുണ്ടാകാറില്ലല്ലോ. നമ്മുടെ ദേഹത്തിലുള്ള അണുജീവികൾക്കു രോഗാണുക്കളുടെ ആക്രമണവും വളൎച്ചയും തടയാനുള്ള ശക്തി സ്വാഭാവികമായിട്ടുണ്ട്. ചിലതരം ദുഷ്ടുകൾ പല കാരണങ്ങളാൽ ദേഹത്തിൽ വൎദ്ധിക്കുമ്പോൾ ദേഹത്തിൻെറ രോഗനിരോധനശക്തി ക്ഷയിക്കയും, ദുഷ്ടുകളിൽ, രോഗാണുക്കൾ വളൎന്ന് രോഗമുണ്ടാക്കുകയും ചെയ്യുന്നു. വസൂരികുത്തിവയ്പും മററും അതാതു രോഗബാധയെ കുറേനാളത്തേക്കു തടയുന്നതെങ്ങനെയാണെന്നതിനെക്കുറിച്ച് ഉപന്യാസത്തിൽ പറഞ്ഞിട്ടുള്ളതിനെപ്പ

ററി അഭിപ്രായവ്യത്യാസമുണ്ടു്. വസൂരിരോഗാണുവിന്റെ വിഷയത്തിൽ സ്വല്പം ദേഹത്തിൽ കുത്തിവച്ചാൽ, ആ വിഷംകൊണ്ടു്, പിന്നീടു ദേഹത്തിൽ പ്രവേശിക്കുന്ന വസൂരിരോഗാണുക്കൾ നശിക്കുന്നുവെന്നാണു് ഉപന്യാസത്തിൽ പറഞ്ഞിരിക്കുന്നതു്. വസൂരി കുത്തിവയ്പുകൊണ്ടു്, ദേഹത്തിലെ വസൂരിരോഗാണുക്കൾക്കുപയുക്തമായ ദ്രവ്യത്തിൽ ഗണ്യമായ ഒരുഭാഗം പഴുപ്പു്, പനി മുതലായവനിമിത്തം വെളിയിൽ പോകയോ നശിക്കയൊ ചെയ്യുന്നതിനാൽ, കുറേനാളത്തേയ്ക്കു വസൂരിരോഗാണുക്കളിൽനിന്നു രക്ഷ കിട്ടുന്നുവെന്നാണു മറെറാരഭിപ്രായം. ദേഹത്തിൽ ദുഷ്ടുകൾ കെട്ടിക്കിടക്കാതെ സൂക്ഷിക്കുന്നതാണു്, രോഗബാധയെ തടയുന്നതിനുള്ള ഉത്തമമാൎഗ്ഗമെന്നു ആധുനികശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

അണുജീവികളിൽതന്നെ അണുസസ്യമെന്നും, അണുജന്തുവെന്നും രണ്ടുതരമുണ്ടെന്നു പറയപ്പെടുന്നു. ചിലരോഗങ്ങളുടെ കാരണം, അണുസസ്യങ്ങളും, മററു ചിലതിന്റെ കാരണം, അണുജന്തുക്കളുമാണത്രെ. അണുസസ്യങ്ങൾക്കു സാധാരണ സസ്യങ്ങളോടും അണുജന്തുക്കൾക്കു സാധാരണ ജന്തുക്കളോടും സാദൃശ്യമുണ്ടെങ്കിലും, അണുജീവികളിൽ സസ്യം, ജന്തു എന്നിവ തമ്മിലുള്ള വ്യത്യാസം തുലോം ലോലമാണു്. രോഗങ്ങളുടെ പ്രധാന കാരണം, ദേഹത്തിൽ പ്രകൃതിവിരുദ്ധമായ ജീവിതരീതികൾ നിമിത്തമോ മറെറാ ഉണ്ടാകുന്നതോ, പ്രവേശിക്കുന്നതോ ആയ ദുഷ്ടുകളാണെന്നും, രോഗാണുക്കൾ ഒരു രണ്ടാം കാരണം മാത്രമെ ആകുന്നുള്ളുവെന്നുമാണു് ആധുനികകാലത്തു പ്രബലപ്പെട്ടിരിക്കുന്ന അഭിപ്രായം. അനുഭവവും ഇതിനെ അനുകൂലിക്കുന്നു. ക്രമത്തിലധികം അണുജീവികൾ ഒന്നിച്ചു ദേഹത്തിൽ പ്രവേശിക്കാനിടയായാൽ, അതും ദുഷ്ടിന്റെ ഒരു പ്രവേശനമാണെന്നു പറയാവുന്നതാണല്ലൊ.

---

## യാചകകുബേരൻ

(എൻ. പി. മാരാർ.)

1886-ൽ ഭാരതമഹാജനസഭയുടെ ദ്വിതീയസമ്മേളനം കല്ക്കട്ടാനഗരത്തിൽവച്ചു സമാരംഭിച്ചു. സമ്മേളനം കൂടിക്കൊണ്ടിരിക്കെ, ഉൽകൃഷ്ടകുലജാതനും, സമവിഭക്തസുലക്ഷണാംഗനും, കോമളകളേബരനും, ശുഭ്രവസ്ത്രധാരിയും ആയ ഒരു യുവശ്രീമാൻ അദ്ധ്യക്ഷപീഠത്തിനു അടുത്തുതന്നെയുള്ള ഒരു കസേരയിൽ ചാടിക്കയറി പ്രസംഗിച്ചുതുടങ്ങി. പ്രശാന്തഗം

ഭീരനായ ആ യുവപ്രാസംഗികൻെറ വചോവിലാസവും, പ്രസന്നവദനവും പ്രഭാഷണചാതുര്യവും ശ്രോതാക്കളെ അപഹൃതചിത്തവൃത്തികളാക്കി. ആ യുവധീമാൻ സകലരുടേയും ശ്രദ്ധയെ ഹഠാദാകർഷിച്ചു; ബഹുമാനാദരങ്ങൾ അവരുടെ മുഖങ്ങളിൽ കളിയാടി; അഭിനന്ദനസൂചകങ്ങളായ കരഘോഷങ്ങൾ പലപ്പോഴും പന്തലിൽ മുഴങ്ങിക്കൊണ്ടിരുന്നു.

താരുണ്യലക്ഷ്മിയുടെ നടനരംഗമായ ആ സുന്ദരപുരുഷൻ ആയിരുന്നു പണ്ഡിത മദനമോഹനമാളവ്യജി. അന്നു 25 വയസ്സുപോലും തികയാതിരുന്ന അദ്ദേഹത്തിന് ഇന്ന് എഴുപത്തഞ്ചു കഴിഞ്ഞിരിക്കുന്നു. അതിനിടയിൽ, കാൺഗ്രസ്സുചരിത്രത്തിൽ സന്തോഷപ്രദവും സന്താപകരവുമായ പല സന്ദർഭങ്ങളും സംഭവങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട് പല ബാല്യാരിഷ്ടങ്ങളും കാൺഗ്രസ്സ് അനുഭവിച്ചിട്ടുമുണ്ട്. അപ്രകാരമുള്ള അവസരങ്ങളിലെല്ലാം, പിതൃനിർവ്വിശേഷമായ സ്നേഹവാത്സല്യങ്ങളോടുകൂടി അദ്ദേഹം കാൺഗ്രസ്സ്ശിശുവിൻെറ സകലദുഃഖങ്ങളിലും പങ്കുകൊള്ളുകയും അത്യുൽകണ്ഠാപൂർവ്വം, അതിൻെറ വളർച്ചയെ സൂക്ഷിച്ചു വീക്ഷിക്കുകയും ചെയ്തുകൊണ്ടിരുന്നു. പലപ്പോഴും കാൺഗ്രസ്സ് പാസ്സാക്കിയ പ്രമേയങ്ങളോടു അദ്ദേഹത്തിന്ന് യഥാർത്ഥമായ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിട്ടുണ്ട്. അവയെല്ലാം മനഃസാക്ഷിയെ മാനിക്കുന്നവയും, ഹാർദ്ദവും, ദൃഢതരവും ആയ ഭിന്നാഭിപ്രായങ്ങൾ മാത്രമായിരുന്നു. എന്നിട്ടും കാൺഗ്രസ്സിനെ ഉപേക്ഷിക്കുവാൻ ഒരിക്കലും അദ്ദേഹത്തിന്ന മനസ്സുവന്നിട്ടില്ല. താരതമ്യേന എത്രയോ നിസ്സാരകാരണങ്ങളാൽ മററു പലരും കാൺഗ്രസ്സിനോടു പിണങ്ങിപ്പിരിഞ്ഞിട്ടുണ്ട്; എന്നുമാത്രമല്ല, അതിന്ന ഹാനികരമായി പ്രവർത്തിക്കുവാൻപോലും ലവലേശം മടി കാണിച്ചിട്ടുമില്ല.

പക്ഷേ, മാളവ്യജിക്ക് അക്കാര്യം ചിന്തിക്കുവാൻപോലും അസാദ്ധ്യമാണ്. സ്വാഭിപ്രായത്തിനെതിരായി എന്തെല്ലാം കാൺഗ്രസ്സ്തീരുമാനങ്ങളുണ്ടായാലും ശരി, മാളവ്യജി അവയുടെ ഭേദഗതിപ്രമേയങ്ങൾ ഹാജരാക്കും; ശക്തിയായി പ്രതിഷേധിക്കും, എതിർപ്രചരണകൃത്യങ്ങൾ മാത്രം മാററിവെയ്ക്കും. എന്തൊക്കെയായാലും, അദ്ദേഹം ഒരിക്കലും കാൺഗ്രസ്സിൽനിന്നും ഭിന്നിക്കുകയില്ലതന്നെ. അദ്ദേഹത്തിന്ന് കാൺഗ്രസ്സിനോടുള്ള ഭക്തിയും, വിശ്വാസവും, മതിപ്പും, അത്ര അധികവും അടിയുറച്ചതുമാണ്. അതിനോടു ഭിന്നിക്കുന്നതു് അദ്ദേഹത്തിന്ന് എത്രയും ഹൃദയഭേദകവും മർമ്മസ്പൃക്കും ആണ്. അദ്ദേഹത്തിൻെറ ഈ സ്വഭാവവിശേഷം ചെറുപ്പക്കാരായ കാൺഗ്രസ്സ്കാരുടെ ഇടയിൽ നേരംപോക്കിനുപോലും വിഷയമാകാറുണ്ട്. അവർ പലപ്പോഴും പറയും, "എന്തൊക്കെയായാലും ശരി, പണ്ഡിതജി ശക്തിമത്തായി പ്രതിഷേധിക്കും; അത്രമാത്രമേയുള്ളു. ഒട്ടു

വിൽ അദ്ദേഹം യോജിക്കാതിരിക്കയില്ല," എന്നു്. ഇതുകൊണ്ടു് അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾക്കു വില കുറഞ്ഞുപോയിട്ടുണ്ടെന്നു് ആരും ധരിക്കേണ്ട. രാജ്യവാസികളുടെ ഇടയിൽ—കാൺഗ്രസ്സുകാരുടെമേൽ—അനിതരസാധാരണവും അപ്രതിഷേധ്യവും ആയ സ്വാധീനബലം ഇന്നും അദ്ദേഹത്തിനുണ്ടു്.

യുവഭാരതത്തിലെ ആരാധനാവിഗ്രഹമായ പണ്ഡിതജവഹരിലാൽ നെഹറു, കാരാഗൃഹത്തിൽനിന്നും സ്വപുത്രിക്കു് അയച്ചിരുന്ന ഒരു കത്തിൽ ഇപ്രകാരമാണു് പറഞ്ഞിരിക്കുന്നതു്. "ഞാൻ മറെറാരാളുടെ പേരുകൂടി പറയാം. കാൺഗ്രസ്സിനെ സൂക്ഷിച്ചുരക്ഷിയ്ക്കുന്ന പ്രായമേറിയ ഭടനായകന്മാരിൽ ഇന്നും ജീവിച്ചിരിക്കുന്ന ഒരു വീരപുരുഷനാണു് അദ്ദേഹം; മാളവ്യജി, നിനക്കു് സുവിദിതനും സുപരിചിതനും ആണല്ലോ. ഭാരതമാതാവിൻെറ ശ്രേയസ്സിനുവേണ്ടി, ഇക്കഴിഞ്ഞ അൻപതിൽപരം കൊല്ലങ്ങളായി അദ്ദേഹം അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നു. പ്രായാധിക്യവും ഉൽക്കണ്ഠയും അദ്ദേഹത്തെ ക്ഷീണാകുലനാക്കിയിരിക്കുകയാണു്. എന്നിട്ടും തൻെറ യൌവ്വനത്തിലെ സുമധുരസ്വപ്നങ്ങൾ യഥാർത്ഥീകരിക്കുന്നതിനായി, ഇന്നും അദ്ദേഹം ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നു."

കാൺഗ്രസ്സ മണ്ഡപത്തിൽവെച്ചു ഭരണപരിഷ്കാരാനന്തരം ആവിർഭവിച്ച കൌൺസിലുകളെപ്പററിയായിരുന്നു അദ്ദേഹത്തിൻെറ ആദ്യത്തെ പ്രസംഗം. അക്കാലത്തു് അതു് ഒരു ഗംഭീരപ്രമേയം ആയിരുന്നു. പൊതുജനപ്രതിനിധികൾക്കു് ഏതാനും സീററുകൾകൂടി കിട്ടണമെന്നുള്ള അദ്ദേഹത്തിൻെറ വാദം, ശ്രോതാക്കളിൽ അധികംപേരെയും അത്ഭുതപരതന്ത്രരാക്കി; തദ്വാരാ അവരിൽ അതിയായ ആദരം ഉളവാക്കി. ഏതായാലും, ആ പ്രസംഗത്തിലെ ഒരു വാചകം ഒരിക്കലും മറക്കാവുന്നതല്ലെന്നു സുപ്രസിദ്ധനായ ഹ്യൂം എഴുതിയിട്ടുണ്ടു്. "പ്രാതിനിധ്യാവകാശം അനുവദിക്കാതിരിക്കുന്നിടത്തോളം കാലം നികുതിഭാരം ചുമത്താൻവഹിയാ. ഇതു് ഇംഗ്ലീഷുകാരൻെറ രാഷ്ട്രീയവേദപുസ്തകത്തിലെ ഒന്നാമത്തെ കല്പനയാണു്."

അതിനുശേഷം ആ ഗംഭീര പ്രസംഗകത്താവു വളരെ ദൂരം ജീവിതയാത്ര ചെയ്തുകഴിഞ്ഞിരിക്കുന്നു. അര ശതാബ്ദത്തോളം കാലം പാഞ്ഞുപോയിരിക്കുന്നു. ബാംബയിലെ സിവിലാജ്ഞാലംഘനസമരാങ്കണത്തിൽ—ആധുനികഭാരതയുദ്ധത്തിൽ—ആണു് വന്ദ്യവയോധികനായ ഈ 'ഭീഷ്മരെ' പിന്നീടു നാം കാണുന്നതു്. അഹിംസാവ്രതനിഷ്ഠരും നിരായുധരുമായ

എൺപതിനായിരം കാൺഗ്രസ്സ് ധർമ്മഭടന്മാരുടെ സമാദരണീയനും സമാരാധനീയനുമായ ഏകനേതാവായി, പോലീസുകമ്മീഷണരുടെ നിരോധനാജ്ഞയെ ലംഘിച്ചുകൊണ്ട്, പിരിഞ്ഞുപോകാതെ, അദ്ദേഹം വെറും നിലത്തുതന്നെ ചമ്രംപടിഞ്ഞിരിക്കുന്നു. പോലീസോ, പട്ടാളമോ, ലാത്തിയോ, പ്രായാധിക്യമോ, യാതൊന്നുംതന്നെ, അക്രമരഹിതസമരനേതാവായ ആ ധീരനെ ധർമ്മപഥത്തിൽനിന്നും രേഖാമാത്രമെങ്കിലും വ്യതിചലിപ്പിക്കുന്നില്ല. ശീതാതപാദികളെ ആ 'പണ്ഡിതശ്രേഷ്ഠൻ' തീരെ വകവയ്ക്കുന്നില്ല. കുബേരതുല്യനായ മോട്ടിലാൽനെഹ്റുവും, ഉദാരഹൃദയനായ ബർലായും, ധീരവീരന്മാരായ കാൺഗ്രസ്സ്പ്രവർത്തകസമിതി അംഗങ്ങളും അദ്ദേഹത്തിന്റെ സമീപത്തിൽതന്നെ വർത്തിക്കുന്നു. സംഖ്യാതീതന്മാരായ സത്യാഗ്രഹഭടന്മാർ തങ്ങളുടെ നായകന്റെ ആജ്ഞയെ അക്ഷരംപ്രതി അനുസരിക്കുവാനും, അനുവർത്തിക്കുവാനും സദാ സന്നദ്ധരായി, ബദ്ധശ്രദ്ധരായി, പിൻഭാഗത്തുതന്നെ നിലയുറപ്പിച്ചിരിക്കുന്നു. ഇരച്ചുകയറുന്ന കാണികളായ ജനക്കൂട്ടത്തിന്, തന്റെ ഉൽകൃഷ്ടദൃഷ്ടാന്തത്താൽ അഹിംസാതത്വങ്ങൾ നിശ്ശബ്ദമായ വാചാലതയോടുകൂടി ഉപദേശിച്ചുകൊണ്ടും, ലാത്തിപ്രയോഗത്തിന് തന്റെ നരച്ചതല കുനിച്ചു സ്വാഗതമരുളിക്കൊണ്ടും, അശിക്ഷിതന്മാരായ ജനലക്ഷങ്ങളുടെ അക്രമപ്രസക്തിയെ അക്ഷിവിക്ഷേപമാത്രത്താൽ നിയന്ത്രിച്ചുകൊണ്ടും, പ്രതാപശാലിയായ തപനന്റെ ദാരുണകിരണങ്ങളെ തൃണവൽഗണിച്ചുകൊണ്ടും, സമരമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഈ വന്ദ്യവയോവൃദ്ധനും—1886-ൽ കല്ക്കട്ടായിൽവെച്ചു നടത്തിയ കാൺഗ്രസ്സമഹാസമ്മേളനത്തിൽ, രാജ്യതന്ത്രകുശലന്മാരും, പരിചയസമ്പന്നന്മാരും, വാചാലന്മാരും ആയ വൃദ്ധനേതാക്കന്മാരുടെ മിതവാദങ്ങളെ ശക്തിയുക്തം പ്രതിഷേധിച്ചു പ്രസംഗിച്ച ആ യുവവീരനും—ഇതേ മാളവ്യതന്നെയാണ്; ഇതുതന്നെ കാൺഗ്രസ്സിന്റെ പരിവർത്തനത്തിനു പ്രത്യക്ഷലക്ഷ്യമാകുന്നു.

എല്ലാവരും യൌവനത്തിൽ അമിതവാദികളും, വാർദ്ധക്യത്തിൽ മിതവാദികളും ആയിരിക്കുമെന്നാണു സാമാന്യമായി പറഞ്ഞുവരുന്നത്. എന്നാൽ, മാളവ്യജിയെ പരാമർശിച്ചു നോക്കുമ്പോൾ അതു ശരിയല്ലെന്നു കാണാം. സ്വദേശാഭിമാനികളുടെ മനോഭാവത്തോടൊപ്പം അദ്ദേഹവും വളരുകയാണുണ്ടായത്. യുവജനങ്ങൾ സലജ്ജം തലകുനിക്കത്തക്കവണ്ണം ദേശാഭിമാനോജ്ജ്വലങ്ങളായ അനേകം ധീരകൃത്യങ്ങൾ ചെയ്വാൻ അദ്ദേഹത്തിന് ഇന്നും സാധിക്കും. അടിയന്തിരനിയമങ്ങളുടെ അതികഠിനപ്രയോഗം നിമിത്തം ഭാരതീയരിൽ പലരും ഭയവിഹ്വലരായിത്തീർന്നപ്പോൾ—മിക്കവരും ചഞ്ചലഹൃദയരായി സിവിലാജ്ഞാലംഘനസമരം നിരുപാധിക

മായി നിറുത്തിക്കളഞ്ഞാലൊ എന്നുപോലും കാര്യമായി ആലോചനകൾ നടത്തിയപ്പോൾ—ജനങ്ങളെ പൂനാസമ്മേളനത്തിൽവച്ചു വീണ്ടും ഉത്സാഹിപ്പിച്ച്, 'ഉത്തിഷ്ഠത! ജാഗ്രത!! പ്രാപ്യവരാന്നിബോധത!!.' എന്ന സന്ദേശസാരം അവരിൽ കുത്തിവച്ച്, അവക്കു പുനരുജ്ജീവനം നൽകിയതു് മാളവ്യജിയായിരുന്നു. പൂർവ്വാധികം ഉത്സാഹപൂർവ്വം പ്രവത്തിക്കുന്നതിനു ജനങ്ങളെ ഉത്തേജിപ്പിക്കുന്ന ഉൽബോധനമായിരുന്ന അദ്ദേഹത്തിന്റെ പ്രസംഗം. പൂർണ്ണസ്വാതന്ത്ര്യം ലഭിച്ചല്ലാതെ, സ്വരാജ്യവിജയവൈജയന്തി താഴ്ത്തിക്കെട്ടുവാൻ ഈ ധർമ്മസേനാനായകന് ഒരിക്കലും സമ്മതമായിരുന്നില്ല.

പുതിയ പരിഷ്കാരികൾക്ക്, അദ്ദേഹത്തിന്റെ യാഥാസ്ഥിതികത്വം വിനോദപ്രദവും അസാധാരണവുമായിട്ടാണ് തോന്നാറു പതിവ്. എങ്കിലും മാഹാത്മ്യമേറിയ ദേശീയ താല്പര്യങ്ങളെ സംബന്ധിക്കുമ്പോൾ അദ്ദേഹത്തിന്റെ യാഥാസ്ഥിതിക നിർബന്ധങ്ങളെല്ലാം താനേ ലഘൂകരിക്കപ്പെടാറുണ്ട്. ഹരിജനപ്രസ്ഥാനാഭിവൃദ്ധിക്കുവേണ്ടി പൂർണ്ണമായ ആനുകൂല്യം പ്രദർശിപ്പിക്കുന്നതിനും, ഹൃദയപൂർവ്വമായ സഹകരണം നൽകുന്നതിനും ഒരിക്കലും അദ്ദേഹം അലസത കാണിച്ചിട്ടില്ല. ദേശീയ പുനരുദ്ധാരണത്തിനു പര്യാപ്തമായ ഏതു സാമുദായികപരിഷ്കാരത്തിനോടും അദ്ദേഹം അല്പംപോലും വിപ്രതിപത്തി കാണിച്ചിട്ടുള്ളതായി അറിവില്ല.

സൌഹാർദ്ദസമ്മേളനത്തിൽ സംബന്ധിക്കുവാനായി, മഹാത്മജിയോടുകൂടി, ഒരുപാത്രം ഗംഗാജലവുംകൊണ്ടു മാളവ്യജിയും ലണ്ടനിലേക്കു പുറപ്പെട്ടപ്പോൾ പുത്തൻപരിഷ്കാരപ്രിയരായ ഭാരതീയ യുവാക്കന്മാർ തങ്ങളുടെ പരിഹാസഹാസം പൊട്ടിപ്പുറപ്പെടാതിരിക്കാൻ വളരെ ബുദ്ധിമുട്ടിയെന്നുവേണം പറയുവാൻ. എന്നാൽ ഇതുപതുകൊല്ലം മുൻപ്—ഹരിജനപ്രസ്ഥാനത്തെപ്പററി കേട്ടുകേൾവിപോലും ഇല്ലാതിരുന്ന കാലത്തു്—ജാതിനിബന്ധനകളുടെ നിർബന്ധം വളരെ ക്രൂരതലുണ്ടായിരുന്ന അക്കാലത്തു് അദ്ദേഹം അയിത്തമോ, വർണ്ണവ്യത്യാസമോ ഗണിക്കാതെ, അലഹബാദിലെ പ്ലേഗുബാധിതപ്രദേശങ്ങളിൽ സഞ്ചരിച്ചു നിവാരണജോലികളിൽ ഏർപ്പെട്ടുകയും, അധഃകൃതരുടെ പോലും ചെറുകുടിലുകൾ സന്ദർശിച്ചു തന്നെത്താൻ രോഗികളെ ശുശ്രൂഷിക്കുകയും ചെയ്തിട്ടുള്ള കഥ, ഇന്നത്തെ യുവാക്കന്മാർ കേട്ടിട്ടില്ലായിരിക്കാം. അദ്ദേഹം പരിഷ്കാരപരിശ്രമങ്ങളിലെല്ലാം സംശയാലുവെന്നോ, മാമൂൽപ്രിയനെന്നോ പ്രഥമദൃഷ്ടിയിൽ ചിലക്കു തോന്നിയേക്കാം. എങ്കിലും സർവ്വത്ര അവിശ്വാസവും, അന്ധവിശ്വാസവും, സംശയവും നഗ്നനൃത്തം ചെയ്യുന്ന ആധുനികലോകത്തിൽ, യഥാർത്ഥമായ സനാതനധർമ്മത്തിന്റെയും, ആര്യസംസ്കാരത്തിന്റേയും പൂർണ്ണാവതാരപുരുഷനായി അദ്ദേഹം പ്രശോഭിക്കുന്നു.

അദ്ദേഹം ഭക്തോത്തമനായ ഹിന്ദുമതവിശ്വാസിയാണെങ്കിലും, ആ വിശാലഹൃദയൻ, സർവ്വോപരി, ദേശീയാദർശസമ്പൂർണ്ണനാണ്. അദ്ദേഹം ഹിന്ദുക്കളുടെ അപ്രതിഷേദ്ധ്യനേതാവാണെങ്കിലും, വർഗ്ഗീയവാദിയും മതഭ്രാന്തനും ആയ ഒററ മുസ്ലീംപോലും മാളവ്യജിയുടെ ഉദ്ദേശശുദ്ധിയെപ്പററി ലേശവും സംശയിക്കാറില്ല. അദ്ദേഹം ഹിന്ദുമഹാസഭയിൽ ഉള്ളിടത്തോളംകാലം, അതിനെ ദേശീയത്വത്തിലേക്ക് വലിച്ചുകൊണ്ടുവരുവാൻ മാളവ്യജി അശ്രാന്തം പരിശ്രമിച്ചുകൊണ്ടിരിക്കും. വാസ്തവംപറയുന്നതായാൽ, കുറേക്കാലമായി, ഹിന്ദുമഹാസഭ കേവലം വർഗ്ഗീയചിന്തയിൽ മാത്രം മുഴുകിപ്പോയതുകൊണ്ട് അതിൽനിന്നും വിട്ടുമാറിനില്ക്കുവാൻപോലും അദ്ദേഹം നിർബന്ധിതനായി. എങ്കിലും ഇംഗ്ലീഷ് പ്രധാനമന്ത്രിയുടെ അന്യായമായ വർഗ്ഗീയത്തീരുമാനമാണ് അദ്ദേഹത്തെ വീണ്ടും ഹിന്ദുമഹാസഭയിലേക്ക് ഉന്തിക്കയററിയതു്. ആ തീരുമാനത്തിൽ കത്തിജ്ജ്വലിക്കുന്ന അനീതി കണ്ടില്ലെന്നു നടിച്ചു മിണ്ടാതിരിക്കുവാൻ ആദ്ദേഹം ആളല്ല. താൻ ആജീവനാന്തം ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്ന ഹിന്ദുമുസ്ലീം ഐക്യത്തിനായി സമസ്തകക്ഷിസമ്മേളനങ്ങൾമൂലം പലപ്പോഴും ചെയ്തിട്ടുള്ള പരിശ്രമങ്ങളെല്ലാം സാമുദായികത്തീരുമാനംമൂലം കേവലം നിഷ്ഫലമാക്കിക്കളഞ്ഞതിനെപ്പററി ഓക്കുമ്പോൾ അടങ്ങിയൊതുങ്ങിയിരിക്കുവാൻ അദ്ദേഹത്തിനു സാധിക്കുന്നില്ല. അക്കാര്യത്തിൽ കാൺഗ്രസ്സ് കൈക്കൊണ്ടിരിക്കുന്ന നിഷ്പക്ഷനിലയെപ്പററി അദ്ദേഹത്തിന് സാരമായ അഭിപ്രായവ്യത്യാസവുമുണ്ട്. എന്നിരുന്നാലും, കാൺഗ്രസ്സുപക്ഷത്തിൽതന്നെ, ഒടുവിൽ മാളവ്യജിയെ കാണാതിരിക്കയില്ലെന്നുള്ളതു തീച്ചയാണ്.

പണമില്ലാത്തതുകൊണ്ടുമാത്രം ഏതെങ്കിലും നല്ലകാര്യം നടക്കാതെ വരുന്നതല്ല. ഈ ആപ്തവാക്യത്തിനു മഹത്തായ ജീവൽദൃഷ്ടാന്തമാണു മാളവ്യജി. അദ്ദേഹം ഒരിക്കലും ഒരു വലിയ ധനവാനായിരുന്നിട്ടില്ല. എങ്ങനേയെങ്കിലും പണം വാരിക്കൂട്ടുവാൻ അദ്ദേഹം ഒട്ടും ശ്രമിച്ചിട്ടുമില്ല. അദ്ദേഹം പൊതുജീവിതത്തിൽ ആദ്യമായി പ്രവേശിച്ചപ്പോൾ—യൌവനത്തിൽ കാലെടുത്തു കുത്തിയപ്പോൾ—പിതൃനിർവ്വിശേഷമായ സ്നേഹവാത്സല്യങ്ങളോടുകൂടി, ഹ്യൂം ഇങ്ങനെ ഉപദേശിച്ചുവത്രെ "മദൻമോഹൻ! അപാരമായ ബുദ്ധിസാമർത്ഥ്യത്താൽ നീ ഒരു അനുഗൃഹീതപുരുഷനാണ്. പത്തുകൊല്ലക്കാലം, വക്കീൽജോലിയിൽ ഒരടിമയെപ്പോലെ അക്ഷീണപരിശ്രമം ചെയ്യുന്നപക്ഷം, തീച്ചയായും നീ ഏററവും ഉയന്നനിലയിലെത്തും. നീ പ്രാപിക്കുന്ന ഉന്നതപദവിയ്ക്കു ഉചിതമാംവണ്ണം, നിന്നെക്കൊണ്ടുള്ള പൊതുജനോപകാരങ്ങളും വദ്ധിച്ചുവരും. തന്മൂലം രാജ്യാഭിവൃദ്ധിക്കുവേണ്ടി വളരെ അധികം പ്രവത്തിക്കുവാൻ നിനക്കു സാധിക്കുകയും ചെയ്യും."

പക്ഷെ, യുവാവായ ആ വക്കീൽ അദ്ദേഹത്തിൻെറ ഉപദേശപ്രകാരം, പ്രവൎത്തിച്ചില്ല. പല സന്ദൎഭങ്ങളും, സൌകൎയ്യങ്ങളും, താനെ ലഭിച്ചിട്ടും തദനുസരണം പ്രവൎത്തിക്കുവാൻ അദ്ദേഹം സന്നദ്ധനായില്ല.

ഇക്കഴിഞ്ഞ ഡിസംബർമാസം പതിനെട്ടാംതീയതിയാണ് മാളവ്യജിയ്ക്കു് 75 വയസ്സു തികഞ്ഞതു്. പലദിക്കിലും ആ ജന്മദിനം സാഘോഷം കൊണ്ടാടി. കാൺഗ്രസ്സിൻെറ കനകജൂബിലി സംബന്ധിച്ചു, അതിൻെറ ജന്മസ്ഥലമായ ബാംബെയിൽ സ്മാരകം അനാഛാദനം ചെയ്തതു് മാളവ്യജിയാണ്. മഹാത്മജിയെപ്പോലെ, മാളവ്യജിയേയും, സകല ഭാരതീയരും ആരാധനാപുരുഷനായി പരിഗണിച്ചുവരുന്നു. എങ്കിലും അമ്പതു കൊല്ലം മുൻപിലത്തേപ്പോലെതന്നെ, അദ്ദേഹം ഇന്നും ദരിദ്രനാണ്. എന്നിട്ടും, പ്രയോജനപ്രദങ്ങളും പ്രസിദ്ധങ്ങളും ആയ പന്ത്രണ്ടു പൊതുസ്ഥാപനങ്ങൾ, മാളവ്യജിയാണ് തങ്ങളുടെ പ്രധാന പ്രവൎത്തകനും പ്രഥമസ്ഥാപകനും എന്നു് അഭിമാനപൂൎവ്വം, ഉച്ചൈസ്തരം ഉൽഘോഷിക്കുന്നു. അദ്ദേഹത്തിൻെറ ശുശ്രൂഷയും, രക്ഷണവും ലഭിക്കാനിടയാകാത്ത, ഉപകാരപ്രദമായ ഒരു പൊതുസ്ഥാപനംപോലും, ഉത്തരേൻഡ്യയിൽ ഇല്ലതന്നെ. അസംഖ്യം സഭകളും വിദ്യാലയങ്ങളും അദ്ദേഹംതന്നെ സ്ഥാപിച്ചിട്ടുണ്ട്. പത്രപ്രവൎത്തനരംഗത്തിലും, അദ്ദേഹത്തിനു് സിദ്ധിച്ചിരിക്കുന്ന പദവി പ്രഥമഗണനീയമാണു്. ഉത്തരേൻഡ്യയിലെ രണ്ടു പ്രധാനപ്പെട്ട വൎത്തമാനപ്പത്രങ്ങളായ 'ലീഡറും', 'ഹിന്ദുസ്ഥാൻടൈംസും' മാളവ്യജിയുടെ പരിശ്രമസന്താനങ്ങളാണ്. എന്നാൽ കാശിയിലെ ഹിന്ദുസൎവ്വകലാശാലയാകുന്നു അദ്ദേഹത്തിൻെറ ജീവിതവിജയവൈജയന്തിയായി പ്രശോഭിച്ചുകൊണ്ടിരിക്കുന്നതു്. സ്വന്തമായി ഒരു പൈപോലും, മൂലധനമില്ലാതെ അദ്ദേഹം തനിച്ചാണ് ഉദാരമതികളിൽനിന്നും ലക്ഷോപലക്ഷം രൂപ ശേഖരിച്ചു പ്രസ്തുത സ്ഥാപനത്തെ പ്രശസ്തവും പ്രഥമഗണനീയവുമാക്കിത്തീൎത്തതു്. അതിനാൽ അദ്ദേഹത്തിനു സിദ്ധിച്ചിരിക്കിരിക്കുന്ന **യാചകകുബേരൻ** എന്ന അഭിധാനം അക്ഷരംപ്രതി അന്വൎത്ഥമാണ്.



# വിധവ

(സീതാദേവി)

(തുടൎച്ച)

നവദുൎഗ്ഗ മൂന്നാംക്ലാസ്സുവണ്ടിയിലാണ യാത്രചെയ്തിരുന്നതു്. അവൾ കൽക്കട്ടയിൽ എത്തിയപ്പോൾ അവളുടെ അമ്മായിയുടെ ജാമാതാവു് അവളെ സ്വീകരിക്കുന്നതിന്നു സ്റ്റേഷനിൽ നില്പുണ്ടായിരുന്നു. ഇയാൾ ഭാൎയ്യാഗൃഹത്തിൽ താമസമാക്കിയിരിക്കുകയാണ്. അയാൾ ശ്വശ്രുവിൻെറ ഒരു വാത്സല്യഭാജനമായിരുന്നു. ഭാൎയ്യയുടെ ശകാരം സഹിക്കാൻവയ്യാതായാൽ ശ്വശ്രുവിനെ അയാൾ അഭയംപ്രാപിക്കും.

നവദുൎഗ്ഗ വണ്ടിയിൽനിന്നും ഇറങ്ങിയപ്പോൾ ആ യുവാവു അവളുടെ സമീപംചെന്നു വന്ദിച്ചുനിന്നു. "ഞാൻ നിങ്ങളെ രണ്ടാംക്ലാസ്സുമുറികളിലെല്ലാം തിരഞ്ഞു. മൂന്നാംക്ലാസ്സുമുറിയിലാണു നിങ്ങൾ സഞ്ചരിക്കുന്നതെന്നു ഞാൻ എങ്ങനെയറിയാനാണ്?" എന്നു് അയാൾ പറഞ്ഞു.

ഈ കൊള്ളരുതായ്മ നവദുൎഗ്ഗയെ പരിഭ്രമയാക്കി. "എൻെറ നല്ലകാലമെല്ലാം കഴിഞ്ഞുവെന്നു നിനക്കു അറിയരുതേ." എന്നു അവൾ മറുപടിപറഞ്ഞു.

ആ യുവാവു വീണ്ടും തൻെറവിവരമില്ലായ്മയെ പ്രത്യക്ഷപ്പെടുത്തി. "ഞാൻ, എന്നാൽ ഒരു വാടകവണ്ടി വിളിക്കട്ടെയോ?" എന്നു് അയാൾ ചോദിച്ചു.

"ഓ അങ്ങനെയാകട്ടെ" എന്നവൾ സമാധാനം പറഞ്ഞു.

അവൾ മുമ്പൊരിക്കൽ കൽക്കട്ടയിൽ വന്നിട്ടുണ്ടു്. പക്ഷെ അതു വളരെ വളരെ മുമ്പാണ്. ഇതു ആ നഗരത്തിലേക്കുള്ള അവളുടെ രണ്ടാമത്തെ യാത്രയാണ്. അതു് ഏററവും ആശ്ചൎയ്യകരമായ ഒരു സ്ഥലമായിരുന്നു. ഇന്നു ആ സ്ഥലം വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് അവൾക്കു പരിചയമുള്ള ഒന്നുംതന്നെ കാണുവാൻ സാധിച്ചില്ല. ആ വലിയനഗരത്തിലെ വിവിധ കാഴ്ചകളുംനോക്കിനിന്നു അവൾ കുറേനേരത്തേക്കു തൻെറ കഷ്ടാവസ്ഥയെതന്നേയും വിസ്മരിച്ചു.

അവളുടെ ദുൎഭാഗ്യത്തെപ്പററി അധികം വ്യസനം പ്രകടിപ്പിച്ചില്ലെങ്കിലും അമ്മായി അവളെ ഹാൎദ്ദമായിതന്നെ സ്വീകരിച്ചു. ആ കാൎയ്യത്തിൽ നവദുൎഗ്ഗയ്ക്കു വളരെ കൃതജ്ഞത തോന്നി. അതു് ഒരു നല്ലഗൃഹമായിരുന്നു. ജല

ത്തിനു അവിടെ ദുർഭിക്ഷതയും ഉണ്ടായിരുന്നില്ല. ഭക്ഷിക്കുന്നതിനും നല്ല വസ്തുക്കൾ ഉണ്ടായിരുന്നു. അവളുടെ ക്ഷീണിച്ച ഗാത്രവും മനസ്സും വീണ്ടും പൂർവ്വസ്ഥിതിയെപ്രാപിച്ചു. കുളിക്കുകയും സ്വന്തം വസ്ത്രങ്ങളെല്ലാം അടിച്ചുനനയ്ക്കുകയും ചെയ്യുണ്ട ഭാരംമാത്രമേ അവൾക്കുണ്ടായിരുന്നുള്ളു. വൃദ്ധയാണെങ്കിലും തന്റെ പാചകജോലികൾക്കു അവളുടെ അമ്മായി സമർത്ഥയായിരുന്നു. ആ ഗൃഹത്തിൽതന്നെ വേറൊരു വിധവയും താമസിക്കുന്നുണ്ടായിരുന്നു. പാചകജോലിയിൽ അവർ നവദുർഗ്ഗയുടെ മാതുലിയെ സഹായിച്ചുവന്നു. നവദുർഗ്ഗ സുഖമായി പ്രാതൽ കഴിച്ചു. അതിനുശേഷം അവൾ നല്ലപോലെ ഒന്നുറങ്ങി. പലഹാരവും പാലും പഴവുംകൊണ്ടു അവൾ അത്താഴവും വയറുനിറയെ കഴിച്ചു.

ഏതാനും ദിനങ്ങൾ സുഖമായി കഴിഞ്ഞുകൂടി. അവൾ പട്ടണം മുഴുവൻ ചുററിക്കണ്ടു പുണ്യസ്ഥലങ്ങളെല്ലാം അവൾ ദർശിച്ചു. കാഴ്ചസ്ഥലങ്ങളെല്ലാം ചെന്നു കാൺകയും ചെയ്തു.

"ചേച്ചി ഇവിടെ എത്രകാലം താമസിക്കും?" പെട്ടെന്നു ഒരു ദിവസം അമ്മായിയുടെ പുത്രി അവളോടുചോദിച്ചു.

"ഞാൻ ഇതുവരെ തീർച്ച്യാക്കിയിട്ടില്ല." എന്നു നവദുർഗ്ഗ സമാധാനംപറഞ്ഞു.

അവളുടെ അമ്മായിയുടെ പുത്രി രാജലക്ഷ്മി എന്തോ പറയാൻ ഭാവിച്ചു. പക്ഷേ അവൾ സ്വയം നിയന്ത്രിച്ചു. നവദുർഗ്ഗ വികാരാധീനയായി. ഈ ചോദ്യം ഇത്രപെട്ടെന്നുണ്ടാകുവാനുള്ള കാരണമെന്തു്? അവളുടെ അമ്മായി വല്ലതും പറഞ്ഞോ? ഇതിനേപ്പററി ആലോചിച്ചപ്പോൾ രാത്രിയിൽ നവദുർഗ്ഗയ്ക്കു് ഉറങ്ങാൻ കഴിഞ്ഞില്ല. നേരം പുലന്നപ്പോൾ അവൾ ചുററിനും കസവുള്ള വിശേഷപ്പെട്ട ഒരു സാരിയുമെടുത്തു രാജലക്ഷ്മിയുടെ മുറിയിൽ പ്രവേശിച്ചു.

രാജലക്ഷ്മി ഉണന്നേയുള്ളു. അവളുടെ ഇളയ ആൺകുഞ്ഞിനെ അവൾ പ്രഹരാദിസേവിപ്പിക്കുകയായിരുന്നു. അവൾക്കു ഒരു പെൺകുട്ടിയുണ്ടായിരുന്നതു് ഒരിക്കലും അവളുടെ അടുക്കൽ ചെന്നിരുന്നില്ല. അവൾ അമ്മൂമ്മയുടെ കൂടത്തന്നെയായിരുന്നു. അവരുടെ കൂടെയിരിക്കുന്നതിനായിരുന്നു അവൾക്കിഷ്ടവും. മകനു അവന്റെ ആഹാരത്തിനുവേണ്ടി അമ്മയെ ആശ്രയിക്കേണ്ടിയിരുന്നു. അതുകൊണ്ടു അവൻ അമ്മയോടുകൂടിത്തന്നെയായിരുന്നു. പക്ഷേ ഒരു ഉപദ്രവകാരിയായ കൊച്ചായിരുന്നു അതു. അ

തിൻെറ കരച്ചിൽകൊണ്ടു് തള്ളയെ അതു് ഒരിക്കലും ഉറങ്ങാൻ അനുവദിച്ചിരുന്നില്ല.

സാരികണ്ടപ്പോൾ രാജലക്ഷ്മി അടിനിറുത്തി "ആരുടെ സാരിയാണു് അതു ചേച്ചി? നല്ലഭംഗിയുണ്ടു്." എന്നവൾ പറഞ്ഞു.

"ഇതു് എൻേറതാണു്. ഒരിക്കൽമാത്രമേ ഞാൻ ഇതു് ഉടുത്തിട്ടുള്ളു. നിനക്കു ഇതു നല്ലപോലെ ചേരുമെന്നു് എനിക്കു തോന്നി. നിനക്കു വിരോധമില്ലെങ്കിൽ—" എന്നു നവദുർഗ്ഗ പറഞ്ഞു.

"എനിക്കെന്തൊവിരോധം. ചേച്ചി എൻെറ സ്വന്തം സഹോദരിയെപ്പോലെയാണെനിക്കു്. അതുകൊണ്ടു ചേച്ചി ഉടുത്തിരുന്നാലുണ്ടു് ഉടുക്കുന്നതുകൊണ്ടു് എന്താണു്?" രാജലക്ഷ്മി ഇടയ്ക്കുകയറിപറഞ്ഞു. അവൾ നവദുർഗ്ഗയുടെ പക്കൽനിന്നും സാരി പിടിച്ചുപറിയ്ക്കുയാണു ചെയ്തതു്. നവദുർഗ്ഗ പിന്നെ ആ കൊച്ചുമായി പരിചയപ്പെടാൻ ശ്രമിച്ചു. പക്ഷേ അടികൊടുത്തതുകാരണം അതു് ആ സമയത്തു് നല്ലശീലത്തിലല്ലായിരുന്നു. വളഞ്ഞുപുളഞ്ഞു അടിക്കയും തൊഴിക്കയും ചെയ്തതല്ലാതെ അവൻ തെടാൻപോലും സമ്മതിച്ചില്ല. "ആ ജന്തുവിനെ തൊടേണ്ടാ. അതു് ഒരു മനുഷ്യക്കുഞ്ഞല്ല" എന്നു രാജലക്ഷ്മി പറഞ്ഞു. "ചേച്ചിക്കു് ധാരാളം സാരിയുണ്ടോ?" എന്നു അവൾ വീണ്ടും ചോദിച്ചു. "ഞങ്ങൾ എന്തു; കുഗ്രാമവാസികൾ. അതുകൊണ്ടു വസ്ത്രങ്ങൾക്കുംമററുമായിട്ടു അധികമൊന്നും ചെലവാക്കാറില്ല. എങ്കിലും എൻെറ കൈയിൽ കുറെയെല്ലാമുണ്ടു്." എന്നു നവദുർഗ്ഗ അതിനു സമാധാനം പറഞ്ഞു.

"പ്രാതൽകഴിഞ്ഞുപോയി എനിക്കു് അതെല്ലാമൊന്നു കാണണം. നല്ല സാരികൾ എനിക്കു വളരെ ഇഷ്ടമാണു്. പക്ഷേ ഒന്നുപോലും എനിക്കു് ഇതേവരെ കാണാൻ സാധിച്ചിട്ടില്ല അത്രയ്ക്കുണ്ടു എൻെറ ഭാഗ്യം! കഞ്ഞിയും ചോറും കിട്ടുന്നതു തന്നെ ഭാഗ്യം. എന്നെ കല്യാണംകഴിച്ചപ്പോൾ കുറേ സാരികൾകിട്ടി. അതു മാത്രമേ എൻെറകൈയിൽ ഇപ്പോളുള്ളു." എന്നു രാജലക്ഷ്മി വീണ്ടും പറഞ്ഞു.

വേറെ വല്ലവരുടേയും മുമ്പിൽവച്ചു തൻെറ ടങ്കുതുറക്കുന്ന കാര്യത്തിൽ നവദുർഗ്ഗയ്ക്കു ഒട്ടും തന്നെ മനസ്സുണ്ടായിരുന്നില്ല. തൻെറവക സാമാനങ്ങളെല്ലാം കാണിച്ചിട്ടുള്ള ആവശ്യം എന്താണു്? അവൾ വല്ല സ്വത്തുകാരിയാണെന്നാണു് ഇതേവരെ എല്ലാവരും ധരിച്ചുവന്നിട്ടുള്ളതു്. കുറെക്കാലത്തേക്കുകൂടിയെങ്കിലും അവർ അങ്ങനെതന്നെ കരുതിക്കൊള്ളട്ടേ.

പക്ഷേ രാജലക്ഷ്മി ഉച്ചയ്ക്കു കൃത്യത്തിനു ഹാജരായി. ആ അസുത്തു കുട്ടി അപ്പോൾ ഉറങ്ങുകയായിരുന്നു. അതുകൊണ്ട് അവൾക്കു ഇപ്പോൾ സ്വല്പം സമയസൌകര്യം ലഭിച്ചു. നവദുർഗ്ഗ കിടക്കുകയായിരുന്നു. അവൾ അവിടെനിന്നും എഴുന്നേററു. "എന്തിനാ ചേച്ചി എഴുന്നേൽക്കുന്നതു്? താക്കോൽ ഇങ്ങോട്ടു തന്നാൽ മതി. ഞാൻ തുറന്നെല്ലാം നോക്കിക്കൊള്ളാം." എന്നു രാജലക്ഷ്മി പറഞ്ഞു. തന്റെ താക്കോൽ വേറൊരുത്തനെ ഏല്പിക്കുന്നതിന് നവദുർഗ്ഗയ്ക്കു ഒട്ടുംതന്നെ തൃപ്തിയില്ലായിരുന്നു. അവൾ എഴുന്നേററു തന്നത്താനെ പെട്ടി തുറന്നു സാരികൾ ഓരോന്നായി വെളിയിൽ എടുത്തു. മക്കളില്ലാത്ത ആ സ്ത്രീ അവളുടെ വസ്ത്രങ്ങളെല്ലാം വളരെ ഭംഗിയായി സൂക്ഷിച്ചിരുന്നു. പലനിറത്തിലും മിശ്രനിറത്തിലും ശീലയായിട്ടും പട്ടായിട്ടും സാരികൾ ധാരാളമുണ്ടായിരുന്നു. അവ ബനാറീസ്, ഢാക്കാ, ശാന്തിപുരം, വിഷ്ണുപുരം മുതലായ സാരികൾക്കു പ്രസിദ്ധികേട്ട സ്ഥലങ്ങളിൽ നെയ്തുവയായിരുന്നു. അത്യാഗ്രഹം കൊണ്ടു രാജലക്ഷ്മിയുടെ നേത്രങ്ങൾ തിളങ്ങി.

"ചേച്ചി ഇതെല്ലാം ആർക്കുകൊടുക്കും? സ്വന്തമായിട്ടു ചേച്ചിക്കു മക്കളില്ലല്ലൊ. ചേച്ചിയുടെ ഭർത്താവിന്റെ മക്കളുടെ ഭാര്യമാർക്കു കൊടുക്കുവാനാണോ പോകുന്നതു്?" എന്നു രാജലക്ഷ്മി പെട്ടെന്നു ചോദിച്ചു.

"ഈ ദുർഭഗകൾക്കു ഞാൻ എന്തിനു കൊടുക്കണം? അവർ എന്റെ ആരാണ്? എന്റെ കഷ്ടകാലത്തിൽ എന്നെ ആകാവുന്നിടത്തോളം ദ്രോഹിച്ചിട്ടുള്ളവരാണ് അവർ." എന്നു നവദുർഗ്ഗ അതിനു സമാധാനം പറഞ്ഞു. തന്റെ ഭർത്താവിന്റെ പുത്രവധുക്കൾക്ക് ഈ സാരികളൊന്നും നവദുർഗ്ഗ കൊടുക്കുകയില്ലെന്നുള്ള കാര്യം തീർച്ചയായി. എങ്കിലും ആർക്കാണ് അതു ലഭിക്കുവാൻ പോകുന്നതെന്നുള്ള കാര്യം നിശ്ചയമായില്ല. രാജലക്ഷ്മി കുറേനേരം ഒന്നും മിണ്ടാതിരുന്നു. അതിനുശേഷം അവൾ വീണ്ടും തുടന്നു" ചേച്ചിയുടെ ആഭരണമെല്ലാം ആരുടെ കൈയ്യിലാണ്. ഖോദമിന്റെ കല്യാണത്തിനു വന്നപ്പോൾ ചേച്ചി ധരിച്ചിരുന്ന ഏഴിഴയിലുള്ള മാലയും വളയും എല്ലാം എന്റെ മുമ്പിൽ കാണുന്നപോലെ ഇപ്പോഴും തോന്നുന്നു. അതിനു എന്തു ഭംഗിയായിരുന്നു."

ഇതിന്റെ ഉത്തരം എളുപ്പത്തിൽ ഒരു നുണകൊണ്ടു കഴിക്കാമായിരുന്നു. പക്ഷേ അതിനു അവളുടെ ഹൃദയം വിരോധിച്ചു. നുണ പറഞ്ഞു മററുള്ളവരെ കബളിപ്പിച്ചതുകൊണ്ടുള്ള വിശേഷമെന്താണ്? അവൾ ഒരു നിർധനസ്ത്രീയായിരുന്നു. അങ്ങനെതന്നെ അവളെ എല്ലാവരും അറിഞ്ഞുകൊള്ളട്ടെ. "എനിക്കു ഇപ്പോൾ ആഭരണങ്ങളൊന്നുമില്ല. അതു് എല്ലാം ന്യായപ്രകാരമുള്ള അവകാശികൾ കൊണ്ടുപോയി." എന്നവൾ സമാധാനം പറഞ്ഞു.

നിരാശകൊണ്ടു രാജലക്ഷ്മിയുടെ കണ്ണു കുഴികളിൽനിന്നും പുറത്തു ചാടി. "എൻെറ ദൈവമെ! ആ ദുഷ്ടകൾ അപ്പോൾ ചേച്ചി ധരിച്ചിരുന്ന ആഭരണങ്ങളും വാങ്ങിച്ചുവല്ലൊ!" എന്ന് അവൾ നിലവിളിച്ചു.

നവദുർഗ്ഗയ്ക്കു് അവിടെനിന്നും ഓടിപ്പോകുവാൻ തോന്നി. ഈ സംഭാഷണം കേട്ടപ്പോൾ അവളുടെ ചെവി ചുട്ടുപഴുപ്പിച്ചതുപോലെയാണ് അവൾക്കു തോന്നിയതു്. എങ്കിലും ആ അവസരത്തിൽ എന്തെങ്കിലും പറയാതെയും കഴികയില്ല. "ആ ആഭരണങ്ങളെല്ലാം അദ്ദേഹത്തിൻെറ മൂത്ത ഭാൎയ്യയുടേതായിരുന്നു. അതുകൊണ്ടു ന്യായമായ അവകാശം അവരുടെ മക്കളെ ഉപേക്ഷിക്കുന്നതെന്തിനാണു്?"

"അപ്പോൾ ചേച്ചിയുടെ ചെലവിന്ന് എന്തു വ്യവസ്ഥയാണു ചെയ്തിരിക്കുന്നതു്? കേവലം പിച്ചക്കാരത്തിയായി തള്ളിയിരിക്കുകയാണോ?" എന്നു ലേശം വാക്രാക്തി കൂടാതെ രാജലക്ഷ്മി ചോദിച്ചു.

ഈ അവസരത്തിൽ നവദുർഗ്ഗയുടെ അമ്മായിയും, മറേറ വിധവയും ആ സ്ഥലത്തെത്തി. രാജലക്ഷ്മിയുടെ ചോദ്യം അവളുടെ അമ്മയും കേട്ടു. "അയാൾ നിനക്കൊന്നും തന്നിട്ടില്ലെ? എൻെറ ദൈവമെ! ആ ചെവിത്തകെട്ട വൃദ്ധൻ നിന്നെ കല്യാണം കഴിച്ചു് ഒന്നും തരാതെ പററിക്കുകയാണു ചെയ്തതല്ലേ? ഇനി ഇപ്പോൾ നിൻെറ സ്ഥിതി എന്താണു?" എന്നു് അവരും അതേസമയത്തിൽ തന്നെ നിലവിളിച്ചു.

നവദുർഗ്ഗ തലയും കുനിച്ചു മൂകസ്ഥിതി അവലംബിച്ചു. രാജലക്ഷ്മിയുടെ ഭൎത്താവു് ആ സദാവിലാപിയായ ശിശുവിനേയുംകൊണ്ടു് അവിടെ വന്നതുനിമിത്തം എല്ലാവരുടേയും ശ്രദ്ധ വിഷയാന്തരത്തിൽ വ്യാപിച്ചു. "എല്ലാവരും വൎത്തമാനം പറഞ്ഞു രസിച്ചിരിക്കിൻ! കുഞ്ഞു വെള്ളം കുടിക്കാൻ കിട്ടാതെ ചാവട്ടെ." എന്നു് അയാൾ ഭാൎയ്യയെ ശാസിച്ചു.

രാജലക്ഷ്മി പെട്ടെന്നു കോപം കൊണ്ടു ജ്വലിച്ചു. "എനിക്കു് ഇഷ്ടമുള്ളപ്പോൾ ഞാൻ സംസാരിക്കും. ഞാൻ വല്ലവരുടേയും ചോറല്ല തിന്നുന്നതു്. ആരുടേയും വരുതി കേൾക്കാൻ നിശ്ചയിച്ചിട്ടുമില്ല. കുട്ടിയെ നോക്കാൻ നിങ്ങളെക്കൊണ്ടാവുകയില്ലെങ്കിൽ അതിനെ ആ മുറിയിൽ ഇട്ടേക്കണം." എന്നവൾ അലറി.

അയാൾ സങ്കടഭാവത്തിൽ തൻെറ ശ്വശ്രുവിൻെറ മുഖത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു. "ഇതു നോക്കു അമ്മേ, അവൾക്കു് എല്ലാക്കാൎയ്യവും എന്നും മറുകൃതിയായിട്ടാണു്."

പക്ഷേ അയാളുടെ ശത്രു അപ്പോൾ നല്ല പ്രകൃതത്തിലല്ലായിരുന്നു. "അതു നിൻെറതന്നെ പിശകാണു കുഞ്ഞേ. അവൾ സ്വല്പം ഒന്നു വിശ്രമിക്കാൻ ഭാവിച്ചപ്പോഴാണ് ഈ മോങ്ങുന്ന ജന്തുവിനേയും കൊണ്ടു നീ വന്നു ചേൎന്നതു്. എന്തൊക്കെയായാലും അവളേയും ചോരയും മാംസവും കൊണ്ടു സൃഷ്ടിച്ചതല്ലേ?" എന്നു പറഞ്ഞു് അവൾ സ്വന്തം മുറിയിലേക്കു തിരിച്ചു. ഭൎത്താവിനെ കുററപ്പെടുത്തിക്കൊണ്ടു രാജലക്ഷ്മിയും അവിടെനിന്നും നിഷ്ക്രമിച്ചു.

നവരത്നസാരികളെല്ലാം ഒന്നായി ചുരുട്ടിക്കൂട്ടി ടങ്കിനകത്തു കുത്തിക്കയററി. അതിനോടും അവൾക്കിപ്പോൾ വാത്സല്യം ഒട്ടുംതന്നെ തോന്നിയില്ല. അവൾ രാജലക്ഷ്മിക്കു സാരി സമ്മാനിക്കാൻ പുറപ്പെട്ടതു നല്ല നേരത്തല്ലായിരുന്നു.

അന്നുരാത്രി നവരത്നയ്ക്കു ലഭിച്ച അത്താഴം കൊണ്ടു പതിവുപോലെ അവൾക്കു വയർ നിറഞ്ഞില്ല. കുറേ പഴങ്ങളും പലഹാരവുംമാത്രമേ അവൾക്കു ലഭിച്ചുള്ളു. പാലും മററും ഒട്ടുംതന്നെ ഇല്ലായിരുന്നു.

പിറേറദിവസം കാലത്തു നവരത്ന കുളികഴിഞ്ഞ് എത്തിയപ്പോൾ അവളുടെ അമ്മായി അവിടെ എത്തി. "താരയ്ക്കു നല്ല സുഖമില്ല. ഇന്നത്തെ വയ്പുജോലി നിനക്കു നടത്തരുതേ?" എന്നവർ നവരത്നയോടു ചോദിച്ചു.

നവരത്ന ഗൗരവഭാവത്തിൽ അടുക്കളയിലേക്കു പോയി. അവളുടെ വയ്യെല്ലാം നന്നായിരുന്നു. എങ്കിലും ആഹാരത്തിനുള്ള അവളുടെ രുചിയെല്ലാം ക്ഷയിച്ചിരുന്നു. "നീ എന്താ ഒന്നും കഴിക്കാത്തതു്? നമ്മേപ്പോലുള്ളവൎക്കെല്ലാം ഒരു ദിവസത്തിൽ ഒരു നേരം നല്ലപോലെ കഴിക്കാനുള്ള വകയേ ഒള്ളു."

"ഓ, അതിനൊന്നും തരക്കേടില്ല. എനിക്കു നല്ല സുഖം തോന്നുന്നില്ല." എന്നു നവരത്ന ഉത്തരം പറഞ്ഞു.

"ഒരു വിധവയുടെ ആരോഗ്യമൊന്നും അത്ര നോക്കേണ്ടില്ല. എന്നാലും നീ ജീവിച്ചിരിക്കുന്നിടത്തോളം നിൻെറ വയററിലും വല്ലതും ചെല്ലത്തണം. നിനക്കു വലിയ ജോലികളൊന്നും ചെയ്തു നല്ല പരിചയമില്ല. നിൻെറ ഭൎത്താവു നിനക്കായി ഒന്നും തന്നിട്ടുമില്ല. നീ എങ്ങനെ കഴിച്ചുകൂട്ടുമെന്നു് എനിക്കു വലിയ ആശ്ചൎയ്യം തോന്നുന്നു." എന്നു് അവളുടെ അമ്മായി പറഞ്ഞു.

"ഞാൻ ജീവിച്ചിരിക്കുകയാണെങ്കിൽ എങ്ങനെയും കഴിച്ചുകൂട്ടാൻ നോക്കും. എത്രയോ ആളുകൾ സ്വന്തം കൈകൊണ്ടു വേലയെടുത്തു കഴിച്ചുകൂട്ടുന്നു. ആ മാതിരി ഞാനും ചെയ്യും" എന്നായിരുന്നു നവദുർഗ്ഗയുടെ സമാധാനം.

"അതു ശരിയാണ്. ഉപജീവനത്തിനുവേണ്ടി എത്രയോ ആളുകൾ വേല ചെയ്യുന്നു. ഇതാ നമ്മുടെ താരയെ നോക്കു്. എന്റെ ജോലിയെല്ലാം അവൾതന്നെ ചെയ്യുന്നു. അവൾക്കു് ഇവിടെ സുഖവുമാണ്." എന്നു അവളുടെ അമ്മായി വീണ്ടും പറഞ്ഞു.

ആ രാത്രി നവദുർഗ്ഗ കിടക്കയിൽ ചെന്നു കിടന്നു. അവൾക്കു് അന്നു് ആലോചനയോടാലോചനയായിരുന്നു. ഒരു അലസജീവിതത്തിനോടു അവൾക്കു് ഇത്ര പ്രിയം തോന്നാൻ കാരണമെന്താണ്? ഒരോ വാതിൽ തോറും ഇങ്ങനെ നടന്നാലെന്തു വിശേഷം? എന്നാൽ അവളെക്കൊണ്ടു് എന്തു് ജോലി ചെയ്യാനാണു കഴിയുക? ആളുകളോടു ഓരോന്നാജ്ഞാപിക്കുവാനല്ലാതെ അവളൊന്നും പഠിച്ചിട്ടില്ല. ഒരരിവെപ്പുകാരിയായി ജോലി നോക്കാൻ അവളെക്കൊണ്ടു കഴിയുമോ? കാശിയിൽ പോയി താമസിക്കാൻ അവളെക്കൊണ്ടാകുമോ? പണമില്ലാത്ത അനേകം വിധവകൾ അവിടെ ജീവിക്കുന്നുണ്ടു്. കാതിലെ കമ്മലും തലയിൽ കുത്തുന്ന സൂചികളും വിററാൽ കാശിക്കു പോകാൻ വഴിച്ചെലവിനുള്ള വക കൊടുക്കാൻ പ്രയാസമില്ല അവൾ ആവശ്യപ്പെട്ടാൽ രാജലക്ഷ്മിയുടെ ഭർത്താവു് അവളെ സന്തോഷപുരസ്സരം അനുഗമിക്കുകയും ചെയ്യും.

അന്നു കാലത്തും നവദുർഗ്ഗയെ ഏല്പിക്കാൻ എന്തോ ജോലിയുമായി അവളുടെ അമ്മായി തയ്യാറായിരുന്നു. "താരയ്ക്കു ചെയ്യാവുന്നതിൽ കൂടുതൽജോലിയുണ്ടു്. പരദേവതയുടെ പൂജാക്കാര്യം നിനക്കു ചെയ്യാൻ പാടില്ലായ്ക എന്താ?" എന്നായി അവളുടെ അമ്മായി.

"അതുകൊണ്ടു എന്താ പ്രയോജനം? രണ്ടോ മൂന്നോ ദിവസത്തേക്കു മാത്രം അക്കാര്യം ഞാൻ കഴിച്ചുകൂട്ടാമെന്നേ ഉള്ളു. ഞാൻ എന്നും ഇവിടെ ഉണ്ടായിരിക്കയില്ല." ഇതു കേട്ടപ്പോൾ അമ്മായിക്കു് ഒട്ടും രസമായില്ല. "എന്താ നിനക്കെന്നും ഇവിടെ താമസിച്ചുകൂടെന്നോ? നിനക്കു് എവിടെയെങ്കിലും താമസിക്കേണ്ടേ? ഇവിടെ താമസിക്കുന്നതു നിന്റെ അന്തസ്സിനു കുറവായിപ്പോകുമെന്നുണ്ടോ?" എന്നായിരുന്നു അമ്മായിയുടെ ചോദ്യം.

നവദുർഗ്ഗ:— ഞാൻ കാശിയിലേക്കു പോകണമെന്നു വിചാരിക്കുന്നു.

ആ വൃദ്ധ പറഞ്ഞു. "അതു് അത്രവലിയ നല്ല സ്ഥലമാണെന്നു നീ കരുതേണ്ട. അവിടെ വലിയ ആൾക്കൂട്ടമുണ്ടാകും. എപ്പോഴും തിക്കു

തിരക്കമാണ്. അവിടെ താമസിക്കുന്ന വൃദ്ധകൾ ഭയംകരികളാണ്. അവിടെച്ചെന്നു താമസിക്കുന്നതിനേക്കാൾ വളരെ ഭേദം വേലചെയ്തു കാലക്ഷേപം കഴിക്കുകയാണ്."

നവദുർഗ്ഗ പരദേവതയെ പ്രതിഷ്ഠിച്ചിരിക്കുന്ന ഭജനമുറിയിൽ പ്രവേശിച്ചു പ്രാർത്ഥിച്ചുതുടങ്ങി. "ദൈവമേ: എനിയ്ക്കു നേർവഴി കാണിച്ചുതരേണമേ. ഈ ലോകത്തിൽ എനിക്ക് അഭയസ്ഥാനമില്ലെങ്കിൽ പരലോകത്തിലേക്കെങ്കിലും എന്നെ അങ്ങു നയിക്കേണമേ." ശിലാവിഗ്രഹം ഒന്നും മിണ്ടിയില്ല. കാലത്തെ പൂജയ്ക്കുവേണ്ട ഒരുക്കങ്ങൾ എല്ലാം പൂർത്തിയാക്കിയതിനുശേഷം അവൾ മുറിയിൽനിന്നും വെളിയിലിറങ്ങി.

എല്ലാ വിധവകളും ഏകാദശിവ്രതം അനുഷ്ഠിക്കണമെന്നുള്ളതു് നിർബ്ബന്ധമാണ്. അന്നുദിവസം അവക്ക് ഉപവാസമാണ്. ഒരു തുള്ളി പച്ചവെള്ളംപോലും കഴിക്കാൻ പാടില്ല. നവദുർഗ്ഗയുടെ അമ്മായിയും താരയും, വിശപ്പു സഹിക്കാൻ പാടില്ലാതെ, സംഭ്രമംകൊണ്ടു നിലത്ത് കിടന്ന് ഉരുളുകയായിരുന്നു. അവരെപ്പോലെതന്നെ അവളും ഏകാദശിവ്രതം അനുഷ്ഠിക്കേണ്ടിയിരുന്നു. അവൾ ദാഹംകൊണ്ടു മരിച്ചുപോകുമെന്നുള്ള ഘട്ടമായി. "ഉപവസിക്കാൻ തീരെ അസാദ്ധ്യമാണെങ്കിൽ കുറച്ചു ഗംഗാജലം കുടിച്ചോ" എന്ന് അവളുടെ കഷ്ടസ്ഥിതി കണ്ടപ്പോൾ അമ്മായി പറഞ്ഞു.

നവദുർഗ്ഗ:— നിങ്ങൾക്കെല്ലാം യാതൊന്നും കഴിക്കാതെ ഉപവസിക്കാമെങ്കിൽ എനിക്കും അങ്ങനെചെയ്യാൻ കഴിയും.

അമ്മായി:— എന്റെ മകളെ, എനിയ്ക്കുതുപാടില്ല. അതുമൂലം അദ്ദേഹത്തിനു ദോഷം ഉണ്ടാകും.

നവദുർഗ്ഗ പൊട്ടിച്ചിരിച്ചുപോയി. അദ്ദേഹത്തിനു ദോഷം ഉണ്ടാകുംപോലും! ഈ ലോകത്തിൽ തങ്ങൾ വളരെ ദുരിതം അനുഭവിക്കുന്നുണ്ടെങ്കിലും, ആരും അതിനെപ്പററി ഗണിച്ചതെയില്ല.

അങ്ങനെ കാലം കുറേക്കഴിഞ്ഞു. അസുഖങ്ങൾ അടിയ്ക്കടി വർദ്ധിച്ചും വന്നു. ഒരു ദിവസം താരയ്ക്കു നല്ല സുഖമില്ലാതായി. പിറേറ ദിവസം അമ്മായി അവളെ അവരുടെ വീട്ടിലേയ്ക്കു ക്ഷണിച്ചിരുന്നു. ഉടൻ അങ്ങോട്ടു ചെല്ലണമെന്നു ക്ഷണിച്ചുകൊണ്ട് അമ്മായിയുടെ മക്കളും പല എഴുത്തുകളും അയച്ചിരുന്നു. ഒരുത്തിയ്ക്ക് അവളുടെ അച്ഛന്റെ വീട്ടിൽ പോകണം. മറെറാരുത്തിയ്ക്കു തീരെ സുഖമില്ലതാനും. ആകപ്പാടെ വീട്ടുകാര്യങ്ങൾ നോക്കാനാരുമില്ലാത്തതിനാൽ, നവദുർഗ്ഗ ഉടൻതന്നെ അവിടെച്ചെന്നില്ലെങ്കിൽ വേലയെടുക്കാൻ ആളില്ലാതാകും.

രാജലക്ഷ്മിക്കു നിത്യവും ഓരോ പുത്തൻ സാരിവേണം. അവൾ കുററവും കുറവും കണ്ടുപിടിച്ചു നവദുർഗ്ഗയെ എപ്പോഴും ദുഷിച്ചുകൊണ്ടിരിക്കും. അമ്മായിക്കു വാതം പിടിപെട്ടതിനാൽ അവരെ എപ്പോഴും ശുശ്രൂ

ഷിക്കണം. ചുരുക്കത്തിൽ പട്ടിയുടേതിനേക്കാൾ കഷ്ടമായിരുന്നു അവിടത്തെ അവളുടെ ജീവിതം.

വീണ്ടും ഏകാദശിദിവസമായി. അമ്മായി അവരുടെ മുറിയിൽ കിടന്നുനിലവിളിക്കുന്നു. താര കുളിക്കാൻ പോയിരിക്കയായിരുന്നു. അവൾ ഓടിക്കിതച്ച് അമ്മായിയുടെമുറിയിൽ ചെന്നു പെട്ടെന്നു വാവിട്ടലറി. "പോയി നോക്കണം. നിങ്ങളുടെ പൊന്നുമകളെന്തുചെയ്യുകയാണെന്ന്."

അമ്മായി പരിഭ്രമിച്ചെഴുന്നേററിരുന്ന് അവൾ എന്തുചെയ്കയാണെന്നുചോദിച്ചു.

അവൾ അടുക്കളയിലിരുന്നു മൂക്കമുട്ടെ ചോറും മീൻകറിയും കഴിക്കുകയാണ്.*

"അയ്യോ, ദൈവമേ! നീയെന്താണു പറയുന്നത്!" എന്നു ചോദിച്ചുകൊണ്ട് അത്ഭുതകരമായ വേഗത്തിൽ അമ്മായി ചാടിയെഴുന്നേററ് അടുക്കളയിലേയ്ക്കു പാഞ്ഞു. ചെന്നവഴിതന്നെ നവദുർഗ്ഗയുടെ പുറത്ത് ഒരു ചവിട്ട്! "ദുഷ്ടേ! നീയെന്താചെയ്യുന്നത്. നീ മൂലം ഞങ്ങൾക്കുകൂടി കുറച്ചിലായല്ലൊ."

നവദുർഗ്ഗ യാതൊരു കുലുക്കവുംകൂടാതെ ഊണുകഴിച്ചുകൊണ്ടിരുന്നു "എന്റെ കാര്യത്തിൽ ആരും ഒട്ടും ബുദ്ധിമുട്ടാൻ ഭാവമില്ലല്ലോ. പിന്നെ ഞാൻ മാത്രം മററുള്ളവർക്കുവേണ്ടി വെറുതേ കഷ്ടപ്പെട്ടിട്ടെന്തുകാര്യം?" എന്നാണ് അവൾ മറുപടിപറഞ്ഞത്.

അമ്മായിയ്ക്കു ശുണ്ഠി വർദ്ധിച്ചു. "നീ എവിടെയെങ്കിലും നിന്റെ പാട്ടിനു പൊയ്ക്കൊ. എന്റെ വീട്ടിൽ ഇതുപോലെ യാതൊന്നും പാടില്ല. ഞാനൊട്ടു സമ്മതിയ്ക്കുകയുമില്ല."

നല്ലപോലെ ഊണു കഴിഞ്ഞു നവദുർഗ്ഗ പതുക്കെ എഴുന്നേററു. "അതെ ഞാൻ പോകുകതന്നെയാണ്. വേലയെടുക്കാതെ എനിക്കു ജീവിക്കുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു വേലയെടുക്കാൻ വേണ്ടപോലെ ഭക്ഷണം കഴിക്കാതെയും നിവൃത്തിയില്ല. യാതൊരു വേലയും ചെയ്യാതെ ഊണും കഴിഞ്ഞു സുഖമായിരിക്കത്തക്കവണ്ണം ആരെങ്കിലും എനിക്കു വേണ്ട ധനം സമ്പാദിച്ചു വച്ചിരുന്നുവെങ്കിൽ ഞാൻ അദ്ദേഹത്തിനു വേണ്ടി വ്രതമോ ഉപവാസമോ അനുഷ്ഠിക്കാമായിരുന്നു." അവൾ സ്വന്തം മുറിയിൽ ചെന്നു യാത്രയ്ക്കുള്ള ഭാണ്ഡം മുറുക്കിത്തുടങ്ങി.

---

* ബംഗാളിലെ ഉയർന്ന ജാതിക്കാരായ ഹിന്ദുവിധവകൾ ഏകാദശിദിവസം ഉപവാസം അനുഷ്ഠിക്കുക പതിവാണ്. അവർ അന്നു മത്സ്യമൊ മാംസമോ മുട്ടയോ ഭക്ഷിക്കുന്നതല്ല.

# ഉദ്ധാരണങ്ങൾ

## തൊഴിലില്ലായ്മയ്ക്കുള്ള പരിഹാരം

ഇൻഡ്യയിലെ അഭ്യസ്തവിദ്യരുടെ ഇടയിൽ വർദ്ധിച്ചുവരുന്ന തൊഴിലില്ലായ്മയ്ക്കു പരിഹാരമായി, ഒരു ഉപനിവേശബോർഡു സൃഷ്ടിക്കണമെന്നും, അന്യരാജ്യങ്ങളിൽ കുടിയേറിപ്പാർക്കാൻ സൌകര്യവും സന്നദ്ധതയും ഉള്ള ഭാരതീയർക്ക്, വാണിജ്യഉടമ്പടിപ്രകാരം, ഗ്രൂപ്പുസെററിൽമെൻറുകൾ സ്ഥാപിക്കുവാൻ വേണ്ടതെല്ലാം ചെയ്യേണ്ടതാണെന്നും, വിദേശസഞ്ചാരം കഴിഞ്ഞു ബാംബയിൽ തിരിച്ചെത്തിയ ഡാക്ടർ എ. എം. കുറേഷി അഭിപ്രായപ്പെട്ടിരിക്കുന്നു. ഇപ്പോൾ അന്യരാജ്യങ്ങളിൽ കുടിയേറിപ്പാർത്തുവരുന്ന ഇൻഡ്യാക്കാരിൽ ഭൂരിപക്ഷവും വിദ്യാഭ്യാസവിഹീനരായ വ്യാപാരികളാകയാൽ, ഭാരതീയരെപ്പററി പൊതുവേയുള്ള മതിപ്പു വർദ്ധിപ്പിക്കുവാനായി, ഇൻഡ്യയിലെ തൊഴിലില്ലാത്ത അഭ്യസ്തവിദ്യർ അന്യരാജ്യങ്ങളിൽ കൂട്ടായി കുടിയേറിപ്പാർക്കുവാൻ സന്നദ്ധരാകേണ്ടതാണെന്നാണ് അദ്ദേഹം അഭിപ്രായപ്പെടുന്നത്.

## ആദിത്യദർശനം നേത്രചികിത്സയാണെന്ന്!

ആദിത്യദർശനചികിത്സകൊണ്ട് ആറു ജാത്യന്ധന്മാരുടെ കണ്ണിനു കാഴ്ചനല്കുവാൻ സാധിച്ചതായി ആർ. എസ്. അഗർവാൽ എന്ന ഡാക്ടർ പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ചികിത്സാസമ്പ്രദായം, നിത്യവും കാലത്ത്, ഉദിച്ചുവരുന്ന ആദിത്യനെ രോഗികൾ കുറേനേരം സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കണമെന്നുള്ളതാണ്. "അതിനു ബേററ്സ് മെത്തേഡ്" എന്നാണു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നത്. നേത്രപരിശീലനം, നേത്രശുചീകരണം, നേത്രനിയന്ത്രണം മുതലായവ 'ഭാരതത്തിലെപ്പൂർവ്വമഹർഷീന്ദ്രന്മാരുടെ' യോഗാനുഷ്ഠാനമുറകളിൽ ഉൾപ്പെട്ടിരുന്നതായും ഉദ്ദേശിക്കപ്പെട്ടിരുന്നതായും 'യോഗ' എന്ന മാസികയിൽ കാണുന്നു. സൂര്യധ്യാനം, ചന്ദ്രധ്യാനം ഇവയുടെ രീതികളും ഗുണങ്ങളും യോഗാനുഷ്ഠാനമുറകളിൽ വിവരിക്കപ്പെട്ടിട്ടുമുണ്ട്. ഭാരതീയസംസ്കാരം, വളരെക്കാലംമുൻപേതന്നെ ഇപ്രകാരമുള്ള വിവിധങ്ങളായ ആചാരാനുഷ്ഠാനങ്ങളുടെ പരിണാമഫലമായിരിക്കെ, വിദേശീയമാണെന്നു കരുതി അവയ്ക്കു മാഹാത്മ്യംകല്പിക്കുന്നതു കഷ്ടമാണെന്നാണു പ്രസ്തുത മാസികയിൽ പ്രസ്താവിച്ചിരിക്കുന്നതു്.

## ഒരു പുതിയ കണ്ടുപിടുത്തം

ജർമ്മനിയിൽ ഡുയിബർഗ് നഗരത്തിൽ ഫോഫി എന്ന മാന്യൻ "ഫോഫിടാൻക്" എന്ന പുതിയ കണ്ടുപിടിത്തം നടത്തിയിരിക്കുന്നു. ഈ കളത്തിനുള്ളിൽ അടയ്ക്കുന്ന ശുദ്ധവായുവിൻെറ സമ്മർദ്ദംമൂലം പാല്, വെണ്ണ മുതലായവ യാതൊരു കേടും വരാതെ രണ്ടുമാസം സൂക്ഷിച്ചുവയ്ക്കാൻ സാധിക്കുന്നതാണ്.

## ചലനചിത്രം ഉത്തമമായ ഔഷധമാണത്രെ!

ബ്രിട്ടണിലെ ഭ്രാന്താശുപത്രികളിൽ സംസാരിക്കുന്ന ചലനചിത്രങ്ങൾ പ്രദർശിപ്പിക്കുന്നതിനു വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കുവാൻ ഭരണാധികാരികൾ ഭാവിച്ചിരിക്കുന്നു. അവിടത്തെ ചിത്തഭ്രമനിയന്ത്രണബോർഡ് അതിന്റെ വാർഷികറിപ്പോർട്ടിൽ മുൻപറഞ്ഞതിനെ അനുകൂലിച്ചു ബലമായി ശുപാശ്ശ് ചെയ്തിരിക്കുന്നു. മുൻകൂട്ടി തയ്യാറാക്കപ്പെട്ട കാര്യപരിപാടിപ്രകാരം, വിനോദങ്ങൾ, വ്യായാമം, ഡാൻസിംഗ് (നൃത്തം) കായികപരിശീലനം മുതലായവ നടപ്പിൽ വരുന്നപക്ഷം, ചിത്തഭ്രമത്തെ പരിഹരിക്കാൻ സാധിക്കുമെന്നാണു ടി. റിപ്പോർട്ടിൽ പ്രസ്താവിച്ചിരിക്കുന്നതു്.

## ചില സിനിമാതാരങ്ങളുടെ ശമ്പളം

പാശ്ചാത്യരാജ്യങ്ങളിൽ ചലനചിത്രങ്ങൾക്കു പ്രചുരപ്രചാരം സിദ്ധിച്ചിരിക്കുന്നു. തന്മൂലം സിനിമാതാരങ്ങൾക്കു് ഏററവും വമ്പിച്ച ശമ്പളമാണു ലഭിക്കുന്നതു്. 1934-ലെ അമെരിക്കൻ ബ്ളൂബുക്കിൽനിന്നും താഴെ ഉദ്ധരിക്കുന്ന ഭാഗം പ്രത്യേകം ശ്രദ്ധാർഹമാണു്.

| താരങ്ങൾ | വാർഷികവേതനം | |
|---|---|---|
| മേവെസ്റ്റ് | 67933 | പവൻ |
| കാൺസ്റ്റൻസ് ബെന്നൊററ് | 35233 | ,, |
| ചാർലീൻ ഡീട്രിച്ച് | 29000 | ,, |
| ചാർലി ചാപ്ളിൻ | 28600 | ,, |
| ഗാരിംക്രൂപ്പർ | 27933 | ,, |
| വാൾട്ട് ഡിസ്നെ | 15800 | ,, |

## വെള്ളത്തിനു മീതെ പൊങ്ങിക്കിടക്കുന്ന കല്ലു്

മി: ബി. ചി. ദേശപാണ്ഡെ, നാഗപുരിയിൽനിന്നും, വെള്ളത്തിൽ പൊങ്ങിക്കിടക്കുന്ന വിശേഷപ്പെട്ട ഒരുതരം കല്ലു ബ്രിട്ടീഷുമ്യൂസിയത്തിലേയ്ക്കു് അയച്ചുകൊടുത്തിരിക്കുന്നു. യോററ്മാൽ ഡിസ്ട്രിക്ടിൽപെട്ട താരഗാൻ എന്ന വില്ലേജിൽനിന്നാണു് അദ്ദേഹം ഇത്തരം കല്ലു കണ്ടുപിടിച്ചതു്. അതിന്റെ നിറം കറുപ്പും ചുവപ്പും ഇടകലർന്നതാണു്. അതു്, വെള്ളത്തിലിട്ടാൽ പൊങ്ങിക്കിടക്കും, ഏററവും വിശേഷപ്പെട്ട ഒരു തരം കല്ലാണതെന്നു നാഗപുരിയിലെ സെൻട്രൽമ്യൂസിയം ക്യൂറേററരും അഭിപ്രായപ്പെട്ടിരിക്കുന്നു.

## യൂറോപ്പിലെ ചില ഭരണാധികാരികൾ

യൂറോപ്പിലെ ചില ദേശീയനേതാക്കന്മാരെപ്പററി, 'ഇൻസൈഡ യൂറോപ്പ്" എന്ന ഗ്രന്ഥത്തിൽ ജാൺഗന്തർ രസകരങ്ങളായ പല വിവരങ്ങളും രേഖപ്പെടുത്തിയിട്ടുണ്ട്. ഉരുക്കുമനുഷ്യൻ (Man of Steel) എന്ന നാമധേയത്താൽ സുവിദിതനായ സ്റ്റാലിൻ അനേകകോടി ജനങ്ങളുടെമേൽ അപ്രതിഷേധ്യമായ അധികാരശക്തി വഹിക്കുന്ന ഒരു സ്വാധിപതിയാണെങ്കിലും പ്രതിമാസം 80 രൂപ മാത്രമേ ശമ്പളം പററുന്നുള്ളു എന്നറിയുന്നതു് ആശ്ചര്യകരമാണല്ലോ. മുസോളിനിയെ ഉരുക്കുകൊണ്ടുണ്ടാക്കിയ സ്പ്രിങ്ങിനോടും സ്റ്റാലിനെ ഉറച്ചുകിടക്കുന്ന കരിങ്കല്ലിനോടും ഉപമിക്കാമെന്നാണു ഗ്രന്ഥകർത്താവു പ്രസ്താവിച്ചിരിക്കുന്നതു്. സ്ത്രീകളിലോ പുസ്തകങ്ങളിലോ വിശേഷവസ്ത്രങ്ങളിലോ സുഖഭക്ഷണത്തിലോ പണത്തിലോ ഹിററ്ലർക്കു യാതൊരു താല്പര്യവുമില്ല. അദ്ദേഹം അരോഗദൃഢഗാത്രനല്ല, എങ്കിലും കഴിഞ്ഞകൊല്ലത്തിൽ അദ്ദേഹത്തിനു 12 റാത്തൽ തൂക്കം കൂടിയിട്ടുണ്ട്. മുസോളിനി പുകവലിക്കുകയോ മദ്യം കുടിക്കുകയോ ചെയ്കയില്ല. സസ്യഭക്ഷണമാണ് അദ്ദേഹത്തിനിഷ്ടം. അദ്ദേഹത്തിനു് ഉററസ്നേഹിതന്മാരായി ആരുമില്ല. അദ്ദേഹം കൃശാംഗികളേയും വാൎദ്ധക്യത്തേയും പ്രഭുക്കളേയും പണത്തേയും വെറുക്കുന്നു. മാസത്തിൽ 150 പവൻ മാത്രമേ അദ്ദേഹത്തിനു ശമ്പളമുള്ളു. അദ്ദേഹത്തിൻെറ പ്രിയപുത്രി എഡ്ഡാ മാത്രമേ മുസോളിനിയെ എന്തെങ്കിലും ശല്യപ്പെടുത്താൻ ധൈൎയ്യപ്പെടാറുള്ളു. അദ്ദേഹം ദിവസേന പ്രാൎത്ഥിക്കുകയും കഠിനമായി അദ്ധ്വാനിക്കുകയും ചെയ്യുന്നു.

സ്റ്റാലിനാകട്ടെ ആകൎഷണീയങ്ങളായ ചൎയ്യാമൎയ്യാദകളും ഫലിതവും ഉണ്ട്. ക്രെംലിൻ കൊട്ടാരത്തിലാണു താമസിക്കുന്നതു്. നാട്ടുംപുറങ്ങളിൽ സഞ്ചരിക്കുന്നതും സിനിമ കാണുന്നതും അദ്ദേഹത്തിനു വളരെ ഇഷ്ടമാണു്. അദ്ദേഹം ഇടവിടാതെ പുകവലിച്ചുംകൊണ്ടു വളരെ വായിക്കാറുണ്ട്. അദ്ദേഹത്തിനു സുഖഭക്ഷണത്തിലും പഴയ ബ്രാണ്ടിയിലും വളരെ താല്പൎയ്യമുണ്ട്. അദ്ദേഹം രണ്ടു പ്രാവശ്യം വിവാഹംകഴിച്ചിട്ടുണ്ട്. കുട്ടികളോടു വലിയ ഇഷ്ടമാണു്.

കെമാൽപാഷാ ചങ്കയാ എന്ന മാതൃകാതോട്ടത്തിൽ തനിച്ചുതാമസിക്കുന്നു; ഭാൎയ്യയുമായുള്ള വിവാഹബന്ധം വേർപെടുത്തിയിരിക്കുകയാണു്. ടൎക്കിഷ് വൎത്തമാനപ്പത്രങ്ങളിൽനിന്നും അദ്ദേഹത്തിൻെറ പേരു മനഃപൂൎവ്വം ഒഴിവാക്കിയിരിക്കുകയാണു്. ആരോഗ്യത്തിനു് ഹാനികരമായിട്ടുപോലും അദ്ദേഹം മദ്യപാനം ചെയ്യാറുണ്ടത്രേ. അദ്ദേഹം വളരെ പരിഷ്കാരപ്രിയ

നാണ്. ബഹുഭാര്യാത്വം, മന്ത്രവാദഗ്രന്ഥങ്ങൾ മഹിളാബന്ധനം മുതലായവ ടക്കിയിൽ നിയമത്താൽതന്നെ അദ്ദേഹം നിരോധിച്ചിരിക്കുകയാണ്.

ഹിററ്ലർ വളരെ ഭയംകരനായിട്ടാണ ഗണിക്കപ്പെട്ടിരിക്കുന്നതു്. അദ്ദേഹം എപ്പോഴും ഒരു ഖഡ്ഗം ധരിക്കുക പതിവാണ്. കഴിഞ്ഞകൊല്ലത്തിൽ ഫ്രൌ എമ്മി സാണ്ണെർ മാൻ (Fraw Emmy Sonner Man) എന്ന നടിയേ അദ്ദേഹം വിവാഹംചെയ്തു. ആവസരത്തിൽ എൺപതിനായിരം പവൻവിലയ്ക്കുള്ള വൈവാഹികസമ്മാനങ്ങളാണത്രെ പൊതുജനങ്ങളിൽനിന്നും അദ്ദേഹത്തിനു ലഭിച്ചതു്! മുൻകൂട്ടി അനുവാദം വാങ്ങാതെ എളുപ്പത്തിൽ ഹിററ്ലരെ കാണാൻ കഴിയുന്നതല്ല. വിദേശമന്ത്രിയായ റിബ്ബെൻട്രാപ്പിനും സാമ്പത്തികസർവ്വാധിപതിയായ സ്കാററി (Schacht) നും മാത്രമേ ഏതുസമയത്തും മുന്നറിയിപ്പുകൂടാതെ ഹിററ്ലരെ കാണാൻ അനുവാദമുള്ളൂ.



# തുളസിച്ചെടി



എല്ലാ വീടുകളിലും തുളസിച്ചെടി വച്ചുണ്ടാക്കുക എന്നുള്ളതു ഹിന്ദുക്കളുടെ ഒരു പുരാതനാചാരമാണ്. സാർവ്വത്രികമായിട്ടല്ലെങ്കിലും ഇതു ഇന്നും നടപ്പിലിരിക്കുന്നുവെന്നു കാണുന്നതു സന്തോഷാവഹമാണ്. ദൈവപുരാണപ്രകാരം തുളസി വിഷ്ണുവിന്റെ ഒരംശമാണ്. അതുകൊണ്ടും ഹിന്ദുക്കളെല്ലാം—പ്രത്യേകിച്ചും വൈഷ്ണവമതസ്ഥരെല്ലാം തന്നെ തുളസിയെ ദിവസംപ്രതി ആരാധിച്ചുപോരുന്നു.

ഇതു കേവലം അന്ധവിശ്വാസമെന്നു് അവഹേളിക്കുന്നവരുണ്ടായേക്കാം. എന്നാൽ ആധുനികപര്യവേക്ഷണപ്രകാരം ഈ ഓഷധിക്കു് ആരോഗ്യതയെ പ്രദാനം ചെയ്യുന്നതിനുള്ള അനേകം ഗുണങ്ങളുണ്ടെന്നു തെളിഞ്ഞിരിക്കുന്നു. മെഡിക്കൽ ഡൈജസ്റ്റ് എന്ന പത്രഗ്രന്ഥത്തിന്റെ ഇക്കഴിഞ്ഞ ലക്കത്തിൽ ഡാക്ടർ ടി. സി. ബാസുചൗധരി ഇതിനെപ്പററി സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു.

വേരുതുടങ്ങി ഇലവരെ ഉള്ള ഇതിന്റെ എല്ലാഭാഗങ്ങൾ കൊണ്ടും അനേകം ഉപയോഗങ്ങൾ ഉണ്ടു്. എങ്കിലും കൊതുകിനെ ഓടിക്കാനുള്ള അതിന്റെ ശക്തിയാണ് ഏററവും രസകരമായിരിക്കുന്നതു്. തുളസിഇലയുടെ നീരു ദേഹത്തിൽ പുരട്ടി തിരുമ്മിയാൽ കൊതുകു് ഒരിക്കലും

സമീപിക്കുകപോലും ചെയ്യുന്നതല്ലെന്നു പരീക്ഷണം കൊണ്ടു തെളിഞ്ഞിരിക്കുന്നുവെന്നാണു ഡാക്ടർ ചൗധരി പറയുന്നത്.

അദ്ദേഹം തന്നെ സർ ജാജ്ജ് ബേർഡ്‌വുഡ്സിനുണ്ടായ താഴെ പറയുന്ന അനുഭവവും വിവരിക്കുന്നു. ബോംബേയിലെ വിക്ടോറിയ ഗാർഡൻസും ആൽബർട്ടാ മ്യൂസിയവും സ്ഥാപിച്ച കാലത്തു് അവിടെ ജോലി ചെയ്തിരുന്ന ജോലിക്കാരെക്കല്ലാം കൊതുകുകടിയുടേയും മലേറിയായുടേയും ഉപദ്രവം കൊണ്ടു വലിയ വിഷമങ്ങൾ നേരിട്ടു. അതുകൊണ്ടു് അന്നത്തെ ഹിന്ദുമാനേജർ ആ സ്ഥലത്തിന്റെ അതിരുകളിലെല്ലാം തുളസിച്ചെടി നട്ടുപിടിപ്പിക്കുവാൻ ഏൎപ്പാടു ചെയ്തു. അപ്പോൾ മുതൽ തന്നെ കൊതുകിന്റെയും മലേറിയായുടേയും ഉപദ്രവം അവിടത്തെ താമസക്കാൎക്കും തൽക്കാലതാമസക്കാരായ ജോലിക്കാൎക്കും ഉണ്ടായിട്ടില്ല. അതിനുമുമ്പ ബോംബേദ്വീപിൽ മലേറിയാബാധയ്ക്കു കുപ്രസിദ്ധി നേടിയ സ്ഥലമായിരുന്നു അതു്."

മലേറിയായ്ക്കു തുളസി ശമനൗഷധമെന്നു് ആയുർവ്വേദവിധിയുണ്ടു്. ഇമ്പീരിയൽ മലേറിയൻ കാൺഫറൻസും ഇതിനെ പിന്താങ്ങുന്നു.

മലേറിയായ്ക്കും പുറമേ മററു പല രോഗങ്ങൾക്കും തുളസി ഔഷധമായി ഉപയോഗിച്ചു ഗുണകരമായ അനുഭവം ലഭിക്കുന്നുണ്ടെന്നാണു ലേഖകൻ പറയുന്നതു്.

തുളസിഇല ചതച്ചു് ചെറുനാരങ്ങനീരും ചേൎത്തു ലേപനം ചെയ്താൽ പുഴക്കടി ചിരങ്ങ് മുതലായ ത്വക്‌രോഗങ്ങൾക്കു നല്ലതാണു്. ഈ ലേപനം തന്നെ മുഖത്തു പുരട്ടിയാൽ മുഖക്കുരു, മുഖത്തുള്ള കറുത്ത പുള്ളികൾ ഇവ ശമിക്കുകയും മുഖകാന്തി വൎദ്ധിക്കുകയും ചെയ്യുന്നതാണു്. ഇതിനും പുറമേ ഇതു രക്തദൂഷ്യസംബന്ധമായ മററു ചില രോഗങ്ങൾക്കും വളരേ നല്ലതാണെത്രേ.

ചെവിക്കുത്തുണ്ടായാൽ തുളസിയിലനീരു ചെവിയിലൊഴിച്ചാൽ ഉടൻ ശമനം ഉണ്ടാകുന്നതാണു്. സൎപ്പദംശനത്തിനും തേൾക്കുത്തിനും വിഷബാധയ്ക്കു് ഇതു് ഒരു പ്രത്യൗഷധമാണു്. കുറെ തുളസിയിലയും വെണ്ണയും ചേൎത്തു ഒരു ലേപനമുണ്ടാക്കി പാമ്പുകടിച്ച ഉടൻതന്നെ കോൾവായിൽ പുരട്ടുക. ഈ ലേപനത്തിന്റെ വെള്ളനിറം കറുപ്പായിമാറിയാൽ ഉടൻ തന്നെ ഒരു തവണകൂടി പുരട്ടണം. ഇങ്ങിനെയായാൽ വിഷം മുഴുവനും ആ ലേപനം വലിച്ചെടുക്കുമത്രേ.





*Registered. No. T. 62.*

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.
അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.
വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ, പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചെലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൌനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയയ്ക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,
ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.